# ശ്രീ

# കാശിമാഹാത്മ്യം

## കിളിപ്പാട്ട്.

---

പാലക്കാട്, പള്ളത്തേരി,

കപ്പടത്ത് ശങ്കരമേനോനാൽ

സംസ്കൃതത്തിൽനിന്ന് പരിഭാഷപ്പെടുത്തി

തൃശ്ശിവപേരൂർ

"ഭാരതവിലാസം" അച്ചുകൂടത്തിൽ

അച്ചടിപ്പിക്കപ്പെട്ടത്:

---

[കോപ്പി—൧൦൦൦]

---

൧൦൯൨.

# ശ്രീ

# കാശീമാഹാത്മ്യം

## കിളിപ്പാട്ട്.

### പ്രഥമാദ്ധ്യായം

---

ഹരിഃ ശ്രീഗണപതയേ നമഃ അവിഘ്നമസ്തു
ശ്രീഗുരുഭ്യോ നമഃ

---

ശ്രീകാശീപുരവാസശങ്കര വിശ്വേശ്വര
ശ്രീകാശീപുരവാസ ഗൌരീശ മഹേശ്വര.
ശ്രീകാശീപുരവാസ ചന്ദ്രശേഖര ഹര
ശ്രീകാശീപുരവാസ കരുണാലയ ശംഭോ.
ശ്രീകാശീപുരവാസ ധൂർജ്ജടേ മൃത്യുഞ്ജയ
ശ്രീകാശീപുരവാസ പരമേശ്വര വിഭോ.
ശ്രീകാശീപുരവാസ കൈലാസവാസ ശിവ
ശ്രീകാശീപുരവാസ ദേവ നമസ്തുതേ.
ശ്രീകാശീശപതിതന്നാമങ്ങളെച്ചൊല്ലി മോദ-
ലാഗതയായകിളിപ്പൈതലേ മധുരശീലേ.
ചാരത്തു വന്നുവസിച്ചൻപോടു നല്ലപഞ്ച-
സാരയും പാലും തേനും കദളീഫലങ്ങളും.
പാരാതെ ഭുജിച്ചു നിന്നാലസ്യം തീർത്തുകൊണ്ടു
പൂരിച്ചമോദമോടെ കാശീമാഹാത്മ്യത്തെ.
നേരോടു ചൊല്ലീടേണമെന്നതു കേൾപ്പതിന്നാക-
താരതിലതിമോഹമെങ്ങൾക്കു വളരുന്നു.
ശീഘ്രമക്കരവാക്കേട്ടു ശാരികതാനും വന്ദ്യ-
ന്മാരെ വന്ദിച്ചു സത്യം പറഞ്ഞു തുടങ്ങിനാൾ.
ഗൌരീശതനയനാം ഗണനായകൻ വിഘ്ന-
പൂരത്തെ തീർത്തു പരിപാലിച്ചുകൊണ്ടീടേണം.
സാരസോത്ഭവജായ കാരുണ്യാലയയായ
ഭാരതീദേവീ വരമരുളീടുക പ്രിയേ.

വാരിജവിലോചനേ വാരണവരയാനേ
മെസ്പരമെൻനാവുതന്മേൽവാണരുളീടുകംബെ.
അരുണാദ്രീശൻതന്റെപാദാംബോജമുള്ളിൽ
മരുവീടേണംമാറാതശരണമതില്ലേതും.
ഗുരുകാരുണ്യമൂർത്തിഗുരുമാതംഗാനനം
വരമിങ്ങരുളുവാൻപേർത്തുകൈവണങ്ങുന്നേൻ.
നാരദവ്യാസസനകാദിമാമുനിമാരു-
മാരണശ്രേഷ്ഠന്മാരുമാവോളംതുണയ്ക്കേണം.
ദുർഭരമായിട്ടുള്ളഗർഭഭാരാദിനോവും
നിർഭരംപ്രസവകാലാസഹ്യദുഃഖങ്ങളും.
ഏറ്റവുംസഹിച്ചുത്തുവത്സരംമലമൂത്ര
തല്പത്തിൽക്കിടന്നോരുകഷ്ടപ്പെട്ടനാരതം.
ഉൾപ്രേമമോടുമെന്നെവളർത്തമാതാവിന്നു
തൽപ്രതിവിധിയെന്തൊന്നിഹഞാൻചെയ്തീടേണ്ടു
കെല്പേറീടുന്നപുത്രനാകിലുംജനനിക്കു
തൽപ്രതികൃതിചെയ്വാൻശക്തനായ്വരാനൂനം.
ഇപ്രകാരമായാലിന്നത്യന്തഭക്തിയോടും
മൽപ്രസൂപാദേവീണാദരാൽവണങ്ങുന്നേൻ.
സൽപുമാന്മാരിലത്യുത്തമനായീടുന്നോരു
മൽപിതാതാനന്ദിത്യമുൾപ്പൂവിൽവിളങ്ങേണം.
മൽപൂർവ്വഗുരുന്മാരാമവരുമിത്തരരോ-
ടൊപ്പമാമിവിടെയുംതുണപ്പാൻവന്ദിക്കുന്നേൻ.
അല്പജ്ഞനായമെന്നെയെല്ലാംവേഗംതങ്ക-
ലല്പീച്ചുവിദ്യാഭ്യാസംചെയ്യിച്ചമഹാഭാഗൻ.
സൽപ്രശാഖിയായമാതുലഗേഹേശന്റെ
നൽപദാംഭോജേലയിച്ചീടിനമമാഗ്രജൻ.
കെല്പോടുമനുഗ്രഹംചെയ്യുകൊണ്ടെന്നുള്ളതി-
ലെപ്പോഴും വിളങ്ങേണമതിനായ്തൊഴുന്നേൻ.
ചിത്രപതനവാസിയാകുമെൻഗുരുനാഥ-
നത്തമമാതാമഹൻശ്രീകൃഷ്ണാഭിധാനാലംകൃതൻ.
ശാസ്ത്രനിപാരംഗതൻതൻചരണാംബോജമെ-
മാന്തിനിത്യംകേതാരിൽവിളങ്ങിടേണംസദാ.
ചൊല്ലുള്ളവാരാണസീമാഹാത്മ്യംഭാഷയായി-
ച്ചൊല്ലേണമെന്നുചിന്തിച്ചിരിക്കുംകാലത്തിങ്കൽ.

നല്ലൊരുലളിതോപാഖ്യാനങ്ങളൊക്കെച്ചൊല്ലാ-
നല്ലാസമോദത്തിനിണ്ടീടിനൊന്നാകയാലെ.
വല്ലതുമറിഞ്ഞപോലിന്നിതു ഭാഷയായി-
ച്ചൊല്ലുകെന്നെന്റെഗുരുതന്നുടെനിയോഗമത്രെ.
സല്ലാക്രമംപൊലെയുള്ളഗതിപോലൊത്തുകൊണ്ടു
ചൊല്ലുവാനാരംഭിച്ചീടുന്നേൻഞാനാകുംവണ്ണം.
നല്ലസജ്ജനമിതുകണ്ടനുഗ്രഹിക്കേണം-
മില്ലൊരുഖേദമജ്ഞന്മാരുപഹസിച്ചാകിൽ.
നൈമിശാരണ്യവാഴുംമുനിമാരോടുസൂത-
നാമോദമോടുചൊന്നതങ്ങിലൊക്കെക്കേട്ടുകൊൾവിൻ.
നർമ്മദാനദിതന്റെപുളിനേസുഖംവാഴും
ബ്രഹ്മപുത്രനാംഭൃഗുമുനിയൊരുദിനം.
നിർമ്മലന്മാരാംമഹാശാലികാംമുനീന്ദ്രന്മാർ
സന്മോദമോടെവിനയാന്വിതംചോദ്യംചെയ്താർ.
ഭഗവൻസർവ്വതത്വവേദിയാംഭവാനോടു
ഭൃഗുമാമുനേഞങ്ങളൊന്നുണ്ടുചോദിക്കുന്നു.
ഭഗവതീതലമാംക്ഷേത്രകാശികളായുള്ളോർക്കു
ലഘുവാമസ്ഥാനത്തിന്നുപോത്തുവാദ്യങ്ങൾക്കും.
അത്യന്തംരഹസ്യമായ്ഭവന്നിശ്ചിതമായ
തത്വംയാതൊന്നോഭവാന്നതിനെവഴിപോലെ.
ശ്രദ്ധാലുക്കളായീടുംഞങ്ങൾക്കുവിവേചിച്ചു
ബോധസമ്മതമതുചൊല്ലേണംദയാനിധെ.
മായാമോഹിതന്മാരായീട്ടുഴകൊണ്ടുഞങ്ങൾ-
ക്കായതിന്നകതാരിലുറച്ചീടുന്നീലേതും:
ഇത്ഥമാമുനിവരന്മാരുടെവാക്കുകേട്ടു
തത്വാർത്ഥദർശകനാംഭൃഗുവുമരുൾചെയ്താൻ.
അല്ലയോമഹാഭാഗന്മാരാംതാപസന്മാരെ
നല്ലതുനല്ലതെവംചോദിച്ചതെന്നുനൂനം.
നല്ലൊരുതത്വമറിഞ്ഞീടുവാനകതാരിൽ
തെല്ലല്ലാതുള്ളമോഹംവർദ്ധിക്കനിമിത്തമായ്.
കല്യാണംമേല്ക്കുമേലെനിങ്ങൾക്കുഭവിച്ചീട്ടു-
മില്ലസംശയംമഹാഭാഗന്മാരല്ലോനിങ്ങൾ.
ഉള്ളവണ്ണമേതത്വംബോധിപ്പിച്ചീടുവാനു-
മുള്ളത്തിൽധരിപ്പാനുംബ്രഹ്മാവിനാലുംകൂടി.

പങ്കജപത്രതുല്യനയനങ്ങളുംതഥാ
കങ്കണാദികളായഭൂഷണജാലങ്ങളാൽ.
ശോഭിതമായിജ്ജലാന്തർഗ്ഗതമായിട്ടതി-
ശോഭനമായദേഹംധരിച്ചോരനന്തരം.
നൂറുയോജനവിസ്താരംപൂണ്ടൊരുലോകന്റെ
നേരായ്ജ്വലിച്ചീടുംതൻനാഭിപത്മത്തിങ്കൽ.
നിന്നുളവായിച്ചമഞ്ഞീടിനാൻധാതാവുതാ-
നന്നേരംനാലുദിക്കുംനോക്കിനാൻപിതാമഹൻ.
ആരെയുമൊരേടത്തുംകണ്ടതില്ലപ്പോളക-
താരതിൽസർവ്വേശ്വരൻതാൻതന്നെയെന്നുമോർത്താൻ.
എന്നുമങ്ങറിയായ്കിട്ടഹങ്കാരിയാംപത്മ-
ഭൂവിനെയറിയിപ്പാനാശുഭഗവാൻജനാർദ്ദനൻ.
തന്നുടെരൂപംകാട്ടിക്കൊടുത്തുനീയാരെന്ന-
ങ്ങന്നേരംചോദിച്ചപ്പോൾബ്രഹ്മാവുമുരചെയ്താൻ.
ഞാനല്ലോസർവ്വർക്കാൾപൂർവ്വജനായകൻതാനും
ഞാനല്ലോദേവന്മാർക്കുകാരണഭൂതൻതാനും.
ഞാനല്ലോസൃഷ്ടിചെയ്യുന്നതൊന്നായവരെയെല്ലാ-
മൂന്നാമനിയെയെന്നെയറിയുന്നീലെദേവാൻ.
പങ്കജഭവൻതന്റെവാക്യമിതിങ്ങനെകേട്ടു
പങ്കജനേത്രൻതാനുമുള്ളാലീവണ്ണമോതിനാൻ.
ആശ്ചര്യമവിദ്യതന്മാഹാത്മ്യമോർത്തുകണ്ടാ-
ലാശ്ചര്യമിവനനാഭിപങ്കജജാതൻ.
നിശ്ചയമഹംബുദ്ധിയാലിച്ചമഞ്ഞൂപ-
നീശ്വരനായോരെന്നെയറിയുന്നീലയേതും.
ഇത്തരംനിജഹൃദിചിന്തിച്ചുവിരിഞ്ചനോ-
ടുത്തരമരുൾചെയ്താനിന്ദിരാമനോഹരൻ.
പങ്കജയോനേനിജദേഹത്തെകാണാനായി-
പങ്കജാസനവഴിപോകനീനോക്കീടുവാൻ.
ആയതുനോക്കിയറിഞ്ഞിട്ടുനിന്നുടെഗ്രന്ഥ-
വാദമൊരെന്നെത്തന്നെനീശരണംപ്രാപിച്ചാലും.
എന്നവരിരുവരുംതങ്ങളിൽവിവദിച്ചു
വന്നോരുമഹാരോഷംസഹിയാഞ്ഞതുനേരം.
ഞാനല്ലോമുമ്പൻമുമ്പൻഞാനല്ലോഞാൻഞാനെന്നു
മാനത്താൽവാക്കുകൊണ്ടുയുദ്ധംചെയ്തിതുപാരം.

പിന്നെയുംനിജനിജമാഹാത്മ്യംകൊണ്ടുണ്ടായോ-
രുന്നതശസ്ത്രാസ്ത്രങ്ങൾകൊണ്ടവർയുദ്ധംചെയ്താർ.
അന്യോന്യമുള്ളശസ്ത്രപാതത്താലിരുവരും
ഭിന്നഗാത്രരായ്രക്തംകൊണ്ടഭിഷിക്തന്മാരായ്.
ഇങ്ങിനെതന്നെനൂറുവത്സരംവിരിഞ്ചനും
ശാർങ്ഗപാണിയാംരമാവല്ലഭൻതാനുംതമ്മിൽ,
സംഗരമതിഭയങ്കരമാംവണ്ണംചെയ്തു-
ങ്ങവർക്കൊന്നുംജയാജയങ്ങൾഭവിച്ചീലാ.
അന്നേരംശരൽക്കാലചന്ദ്രന്മാരയുതങ്ങ-
ളൊന്നിച്ചുകൂടിയുദിച്ചതിന്റെതേജസ്സോടും.
കുന്നിലാത്മജാകാന്താസ്തുനിതങ്ങളവർക്കപ്പോ-
ളിന്ദുശേഖരലിംഗമഗ്രമുന്നതമായം.
അരികിൽനിന്നുവ്യാപിച്ചുള്ളോരുജ്യോതിസ്സുക-
ണ്ടതിനിഷ്പ്രഭന്മാരായ്‌വിസ്മിതന്മാരായുള്ള.
ദൈത്യതമസ്സവിതാവായവിഷ്ണുവുംവിരിഞ്ചനും
ഭീതിപൂണ്ടിനിയിപ്പോൾചെയ്യേണ്ടതെന്തെന്നുള്ളിൽ.
ഒട്ടുമേതിരിയാതെകണ്ടതൊന്നഗ്രേകാണാം
ജ്യോതിസ്സിങ്ങിനെയുണ്ടാമെവിടന്നിതെന്നേവം.
ചിത്തത്തിൽവിചാരിച്ചുനില്ക്കുമ്പോൾമഹാലിംഗ-
മദ്ധ്യത്തിലൊരുപുമാൻതന്നെയുംകാണായ്വന്നു.
പിംഗലജടാജൂടധാരിയായ്നരകപാ-
ലങ്ങളെക്കൊണ്ടുംഭുജഗങ്ങളെക്കൊണ്ടുമേറ്റം.
മംഗലമാമ്മാറലംകൃതനായ്ദിഗ്വസ്ത്രനായ്
ശംഖകുന്ദേന്ദുതുല്യനിർമ്മലതേജസ്വിയായ്.
പ്രത്യക്ഷമായിക്കണ്ടൊരുനേരത്തുവിരിഞ്ചനും
ദൈത്യാരിതാനുമേവംമനസിനിശ്ചയിച്ചാർ.
ചിത്രമെത്രയുമിദമിക്കാണായവൻസർവ്വ
ശക്തനാംപരൻപുമാനില്ലസംശയമേതും.
ഉത്തമമോർത്തവർവൈദികസ്തോത്രങ്ങളാ-
ലുത്തമപുരുഷനെസ്തുതിച്ചാരന്നേരം.
ശങ്കരശംഭോമഹാദേവദേവേശപ്രഭോ
തിങ്കൾശേഖരകരുണാനിധേപശുപതേ.
ഗംഗാകാമുകസമസ്തേശപരമമഹേശത
മംഗലാത്മകത്രിപുരാന്തകവ്യോമകേശ.

ഭൃംഗാഭാരദേഗിരിജാപാദഭക്തപതേ
പിംഗലജടാജൂടധരവിശ്വേശശംഭോ.
ശാശ്വതസനാതനസകലജഗന്മയ
ഈശ്വരവൃഷഭധ്വജപാലയനാമസ്സൂരത.
ഇത്തരംബഹുവിധംസ്തുതിച്ചുവിരിഞ്ചനും
ദൈത്യാരിതാനുമഭക്ത്യാവന്ദിച്ചുനില്ക്കുന്നേരം.
എത്രയുംപ്രസാദിച്ചുകൈലാസനാഥനു-
ന്നേത്രന്മാരോടീവണ്ണമരുളിച്ചെയ്താനീശൻ.
നിർമ്മലതേജോമയമാകിയമഹാലിംഗ-
മന്നുതകിട്ടുദേവന്മാരാൽസന്ദൃഷ്ടമായി.
ഭക്തികളോടെന്നെസ്തുതിക്കപ്പെട്ടിതതിനാൽഞാ-
നെത്രയുംപ്രീതനായിങ്ങുവിളിച്ചിതല്ലോ.
ചിത്തത്തിലിഷ്ടവരമെന്തുവരിച്ചാലു-
മത്രഞാൻനൽകീടുവനാദിജന്മാരെചൊൽവിൻ.
എന്നതുകേട്ടങ്ങപേക്ഷിച്ചിതുവിരിഞ്ചനു-
മിന്ദിരാരമണനുമന്നേരംഭക്തിയോടെ.
ശങ്കരസദാശിവഞങ്ങളിൽപ്രസന്നനാ-
യെങ്കിലോഭവാൻതങ്കൽഞങ്ങൾക്കനിശ്ചലയാം.
ഭക്തിയുണ്ടാകേണംമറ്റൊരുവരംഞങ്ങൾ
ക്കാശയാമൊട്ടുമേവരിക്കുന്നീലാജഗൽപ്പതേ.
എന്നാലുമൊരുശങ്കഞങ്ങടെഹൃദയത്തിൽ
വന്നുദിക്കുന്നിതതുംതീർത്തുകൊള്ളണംവിഭോ.
തേജോരൂപമായുള്ളയാതൊരുലിംഗംഭവാൻ
ഹേജഗൽപ്പതേവർത്തിക്കുന്നിതെന്തതിൻനാമം.
എന്തൊന്നാശ്രയമെന്തുരൂപംമാഹാത്മ്യമെന്തെ-
ന്നതെല്ലാമേനസർവ്വംചൊല്ലേണംദയാനിധേ.
എന്നതുകേട്ടുമഹാദേവനരുൾചെയ്താൻ
മുന്നിൽശോഭിച്ചുകാണാകുന്നോരീമഹാലിംഗം.
വിശ്വനാഥാഖ്യംസച്ചിദാനന്ദസ്വരൂപകം
വിശ്വപാതകഹരംമോക്ഷദംമഹാദിവ്യം.
ലിംഗദേഹത്തിൻലയംപരമംവിശേഷമായ്
സംഗമിപ്പിക്കകൊണ്ടുലിംഗമെന്നാഖ്യാതമായ്.
സർവ്വത്രവ്യാപകമെന്നാകിലുംസ്വഭാവത്താൽ
നിർവ്വികാരമായ്ബ്രഹ്മമായതിഷ്ഠന്നതി.

നിൎണ്ണയമത്രവന്നുജീവനെത്യജിച്ചാകിൽ
പൂൎണ്ണാനന്ദമാംമോക്ഷംപ്രാപിക്കമില്ലവാദം.
വിശ്വേശലിംഗംനിരാശ്രയമിതെന്നാകിലും
വിശ്വവാസികൾക്കെല്ലാംപരമാശ്രയമല്ലൊ.
നിഷ്കളമീലിംഗത്തിൽവസിച്ചുനിരന്തരം
മംഗലമായതത്വംപ്രാപിച്ചുകൊണ്ടീടുവിൻ.
ഇങ്ങിനെവിശ്വനാഥനാകിയഭഗവാനു-
മങ്ങൾക്കുചൊല്ലുമാറങ്ങീടിനാനന്നേരം.
ശാൎങ്ഗപാണിയുംകമലാസനൻതാനുംപിന്നെ-
ത്തിങ്ങിനാദേവേശംചെടിമഞ്ഞത്രയുംമോദംപൂണ്ടാർ.
അംഗജാരിയെസ്സേവിച്ചിതന്നുചിരകാലം
തങ്ങൾതങ്ങൾക്കുള്ളൊരുപദവുംപൂകവാണാർ.
മോക്ഷഹേതുവായുള്ളതത്വമെന്നോടുനിങ്ങൾ
സാക്ഷാലങ്ങറിയുവാൻചോദിക്കനിമിത്തമായ്.
അക്ഷീണമോദംചൊന്നേൻവിശ്വേശകഥാസാരം
സംക്ഷേപംമോക്ഷകസാധനമെത്രയുംപുണ്യം.
ബ്രഹ്മാവുംവിഷ്ണുതാനുംയാതൊരുശിവലിംഗ-
മുടയാകഞ്ഞിതെന്നാലതിനെത്തന്നെയിപ്പോൾ.
വേദത്തിങ്കലുംലോകത്തിങ്കലുംകാശിയെന്നു
സാദരംഗാനംചെയ്തീടുന്നിതുമുനിമാരേ.
പാണിയിൽവിളങ്ങുന്നഫലമെന്നതുപോലെ
ചേണാർന്നീടുന്നമുക്തിയിവിടെപ്രത്യക്ഷമല്ലൊ.
കൊല്ലേറംവാരാണസീദൎശനമാത്രത്താലേ
വല്ലാത്തമഹാപാപസംഘങ്ങൾനശിച്ചീടും.
ഇങ്ങിനെയെല്ലാമിപ്പോൾനിങ്ങളോടുരചെയ്തേൻ
മംഗലമായകാശീമാഹാത്മ്യംമനോഹരം.
ഇനിയുമേകൽപ്പാന്തങ്ങളിലാശയെന്തെന്നാലു-
മിന്നതന്നേരംചെയ്യാംമാമുനിവരന്മാരേ.
എന്നതുകേട്ടുലോമശാദിയാംമുനീന്ദ്രന്മാർ
വന്ദിച്ചഗ്രേമുനിതന്നോടുചൊല്ലീടിനാർ.
അംഗജാരാതിഭക്തന്മാരാംസൌമ്യമഹാമുനി
പുംഗവനിഖിലതത്വാൎത്ഥജ്ഞശ്രേഷ്ഠമുനെ.
നിന്തിരുവടിയുടെമുഖപങ്കജത്തിൽനി-
ന്നന്തൎമ്മോദേനകാശീഖണ്ഡമാഹാത്മ്യത്തെ.

ചന്ദ്രചൂഡാകല്പ്പനചെയ്കയാൽ ഞങ്ങളുടെ
വൻതപഃഫലമിപ്പോഴത്രേ വന്നിതു മുനേ,
ഇനിയും വാരാണസിതന്റെ സൽക്കഥകളെ-
ത്തന്നെ ചൊല്ലണം സമാസിച്ചതും ചുരുക്കാതെ.
എന്തഹോ തന്മാഹാത്മ്യമങ്ങിനെയറിയേണ-
തെന്നതിൻപരിമാണമാരാൽ സേവിപ്പാൻ യോഗ്യം.
എന്നു പറയുന്നതാൽ ലഭിച്ചീടുമിതെല്ലാം ദേവാ-
നന്തരം നിശ്ചയിച്ചു ചൊല്ലണം വിശേഷിച്ചും.
നിന്തിരുവടിയുടെ വചനാമൃതരസം
ഹന്ത ഞങ്ങടെ ശ്രോത്രപാത്രങ്ങൾ കാംക്ഷിക്കുന്നു.
ലോമശാദികളുടെ വാക്യമിങ്ങിനെ കേട്ടു
സാദരം ഗുരുമുനിശ്രേഷ്ഠനരുൾചെയ്തു.
യാതൊരു കാശിതന്റെ മാഹാത്മ്യശ്രവണത്താൽ
പാതകങ്ങളിൽനിന്നു മുക്തരാകുന്നു ജനം.
കോടികോടി കാശിതന്മാഹാത്മ്യമതെല്ലാം നിങ്ങൾ
സാദരം സാവധാനം കേട്ടുകൊള്ളുവിനെങ്കിൽ.
ഉണ്ടായിരുന്നു മന്നനാമൊരു മഹാരാജ-
നന്ദർകോമനാം ബലവീര്യവാൻ കൃതയുഗേ.
കണ്ടാകിലതിമനോമോഹനാകാരൻ ശ്രീമാൻ
പണ്ഡിതൻ ശ്രീബാലവാഹനസമാനിതൻ.
കനകകുലകാലനായിട്ടവൻ ഭൂമീ-
മണ്ഡലം പരിപാലിച്ചിരിക്കും കാലത്തിങ്കൽ.
വണ്ടാർപൂങ്കുഴലിമാരവന്നു നൂറായിര-
മുണ്ടായീ കണ്ടാലതിസുന്ദരഗാത്രിമാരായ്.
അവരിൽ വെച്ചു വിലാവതിയെന്നാഖ്യയായ
യുവതീമണിയെറാം ശ്രേഷ്ഠയായ്ഭവിച്ചിതു.
അവളിൽ തന്നെ സദാകാലവും പ്രാപൻതാനി-
ക്കവധിക്കൂടാതുള്ള രാഗവും വളർന്നിതു.
വൃന്ദാരകേന്ദ്രൻ പൗലോമിയാം ദേവിയോടു-
മൊന്നിച്ചു രമിച്ചതിസുഖമസ്സ്വാഴം പോലെ.
കന്ദർപ്പൻ തന്നാലതിക്രാന്തമാനസനായ
മന്നവൻ ശ്രീതിരുത്തുൻ തന്നുടെ വല്ലഭയാം.
സുന്ദരീശിരോരത്നമാകിയ വിലാവതി-
യൊന്നിച്ചു നിരന്തരം കാനനഖണ്ഡങ്ങളിൽ.

എന്നതന്നെയുമല്ലാതൊഹിന്ദുഭവാനോടി-
ങ്ങൊന്നിച്ചിങ്ങിനെവാണീടുന്നിതുനരപതെ.
മനുഷ്യന്മാരെയൊക്കെത്തുണെകാണ്മാനില്ലാ
പാനീയമില്ലാകുടിച്ചീടുവാനെവിടെയും.
മനോവചീകരങ്ങൊന്നുംഖമിപ്പാനും
തൊന്നിന്നൊരുപായവുംകണ്ടീലാമഹാമതെ.
ക്ഷുൽപിപാസാദികളാലെത്രയുംവലഞ്ഞോ-
നല്പമല്ലാതെയുള്ളസാദവുംവളൎന്നു.
ഉല്പാതകൎമ്മക്കവൻതന്നെടുമ്പൊഴുപ്പു-
മിപ്പൊഴുതൊരാംവാടിത്തളൎന്നുകാണുന്നിതു.
സല്പ്രേരകവാനെപ്പോലുള്ളോരുതളച്ചെ-
ന്നാംപ്പൂവിലില്ലന്നതുംതോന്നുന്നുനരപതെ.
അവധിയില്ലാതുള്ളസമൃദ്ധിലഭിച്ചിട്ടും
ലവലേശവുംപുണ്യംചെയ്യുന്നില്ലല്ലൊയിവൻ.
സുമസായകൻതന്റെസേവാമാത്രത്താലെത്താനെ
സമയംവൃഥാനയിപ്പിച്ചിതുമഹാകഷ്ടം.
ക്ഷമയിലെവൻധൎമ്മാൎത്ഥങ്ങളെയുപേക്ഷിച്ചു
സുഖത്തോകാമമെത്രയുംസേവിച്ചുവാണീടുന്നു.
നൃപതെഭവാനെപ്പോലായവൻധൎമ്മാൎത്ഥനായി
വിപത്തിൽപതിച്ചുസംഭ്രാന്തനായ്‌വന്നിടും.
വിപുലസമ്പത്തുണ്ടെന്നാകിലുംബുദ്ധിയുള്ളോർ
സപദിചെയ്തീടേണംസൎവ്വദാപുണ്യംനൂനം.
മാമുനിയുംമിഴിതന്റെവാക്യങ്ങളെകേട്ടു
താൻചെയ്തോരപരാധമൊക്കെയുംനിനച്ചവൻ.
ചഞ്ചലഹൃദയനായ്ക്ഷുൽതൃഷ്ണാപീഡിതനായി
കിഞ്ചനപോലുമുരച്ചീലതിന്നുതരമായ്.
ദമ്പതിമാരാമവർപിന്നെയുംഘോരവനെ
സംഭ്രമിച്ചുറക്ഷുത്തൃഡാൎത്തരായുഴന്നഥ.
അഞ്ചുവാസരംകൊണ്ടുശാലങ്കായനൻതന്റെ
രഞ്ജിതമായപൎണ്ണശാലയിൽച്ചെന്നീടിനാർ.
ഫലമൂലാദികൾകൊണ്ടവരെമഹാമുനി
കുലനായകൻതാനുംപൂജിച്ചാൻവിധിപോലെ.
അവിടെവിശ്രമനായ്‌വസിച്ചീടിനാൻനിജ-
മിപശരേവനത്തെയുംപറഞ്ഞുനരോത്തമൻ.

ഇവണ്ണമാത്രരാത്രിനയിപ്പിച്ചനന്തരം-
മവനീ പതിനിജവല്ലഭയോടുംചേന്നു.
വിവശരാവരങ്ങുപിന്നെയുമെവംബാല്ലാ
ദിവസംമഹാവിന്ധ്യകാനനം സഞ്ചരിച്ചാൻ.
ദുഷ്കർമ്മത്തിന്റെ പരിപാകത്താൽ പലപുഷ്പ-
ങ്ങളാലാഫലമൂലാദികളും ലഭിച്ചീലാ
വസ്ത്രവുംത്യജിച്ചവൻവല്ലഭയോടുംനൃപ-
സത്തമനേവംവിന്ധ്യകാനനേനടകൊണ്ടാൻ.
വീരനാംഭൂപൻതന്റെവ്യസനംകണ്ടുദയായി-
ശ്രുതയായിട്ടുതന്നെവിച്ചീടതന്നുവേണ്ടു.
ഭാര്യയായീടുംവിദർഭവരിയെക്കുന്നകാമി-
പൂരണംചെയ്വാനുള്ളിലോർത്തിതുനൃപനപ്പോൾ.
ആയതങ്ങറിഞ്ഞൊരുസാധ്വിയാംവിഭാവരി
നായകനോടുശോകഹീനമിങ്ങിനെചൊന്നാൾ.
അല്ലയോമഹാരാജകേൾക്കേണമൊന്നിപ്പോൾ
വല്ലാതുള്ളൊരുവിശപ്പേറവുംവർദ്ധിക്കയാൽ.
അല്ലലേറവുമുണ്ടെന്നല്ലജീവനുംകൂടി
നില്ലാതെശമിച്ചീടുമെന്നുതോന്നീടുന്നു.
തെല്ലുമേമടികൂടാതെന്റെദേഹത്തിൽനിന്നു
നല്ലോരുമാംസമരിഞ്ഞതിനെഭക്ഷിച്ചാലും.
വല്ലവിളംബമുണ്ടാക്കുമേവണ്ടാചൊറ-
മല്ലലിന്നിനിക്കുള്ളിലില്ലതുകൊണ്ടുനാഥ.
മല്ലനേത്രമാക്കിത്തില്ലമായൊരുധർമ്മ-
മില്ലെന്നുധരിച്ചാലുംഭൂപാലശിഖാമണേ.
നല്ലോരുപുരാണങ്ങളോരായമഹാത്മാക്കൾ
ചൊല്ലിക്കേട്ടിരിക്കുന്നുഞാനതുമെന്നുടെകാന്ത.
യാതൊന്നുകൊണ്ടുനിജഭർത്താവിന്നുപകാരം
ചേതസിഭവിക്കുന്നിതതിനെന്നില്ലസംശയം.
പ്രീതിയോടാചരിച്ചുകൊള്ളണംസതീജന-
മേതുമില്ലതിലുപരംധർമ്മമെന്നല്ലോകേൾപ്പൂ.
ആപത്തുനിവൃത്തിപ്പാൻധനത്തെരക്ഷിക്കേണം
ഭൂപതേധനത്തെക്കാൾഭാര്യയെരക്ഷിക്കേണം.
ഭാര്യയെക്കാളുംധനത്തെക്കാളുമാത്മാവിനെ
പാരാതെരക്ഷിക്കേണമെന്നല്ലോശാസ്ത്രോക്തിയും.

ഇങ്ങിനെയെല്ലാമുരചെയ്താൾ കാന്തതന്നോ-
യങ്ങിനെ തന്നെ വധിച്ചീടിനാൻ മഹാപാപി.
തിങ്ങിന വിശപ്പിനാലവളെക്കൊന്നു മാംസ-
മംഗത്തിൽനിന്നരിഞ്ഞെടുത്തു ഭക്ഷിപ്പാനായ്.
ഉടനേ തന്നേരം സിംഹഗർജ്ജനം കേട്ടു ഭൂപൻ
നടുങ്ങിയെഴുനീറ്റു നോക്കിനാൻ ഭയത്തോടെ.
കടുകന്നു നടന്നപ്പോൾ കളിച്ചു പുളച്ചുകൊ-
ണ്ടുഗ്രമായ ബലിഷ്ഠസിംഹമന്നാലുപാടും.
മിടുക്കും വിട്ടു ഭൂപനന്നിനിച്ചൊല്ലതെന്നാ
നടുക്കം പൂണ്ടു ചിത്തേ ഭ്രമിച്ചങ്ങുന്നേരം.
പേടമാൻമിഴിതന്റെ ശവദേഹവും വെടി-
ഞ്ഞോടിനാൻ പ്രാണഭീതിയോടു കാട്ടുതന്നിൽ.
ആടലോടവനൊരു യോജനദൂരം പ്രാപി-
ച്ചീടുമ്പോൾ കാണത്താൻ സമിധ കണ്ടാനൊന്നു.
സപാദ്യസംയുതങ്ങളാം തൃണധാന്യങ്ങളേയു-
മാദരാൽ പരിഗ്രഹിച്ചമ്പോടു പോയീടുന്ന.
വേദവേദാംഗപാരംഗതരായ് സർവ്വശാസ്ത്ര-
വേദികളായി ബ്രഹ്മചാരികളായീട്ടേറ്റം.
ജാതവേദസ്സുപോലെ ജ്വലിച്ചീടുന്ന നാലു-
വേദിയന്മാരെക്കണ്ടാനന്നേരം പാപി ഭൂപൻ.
ചെന്നുടൻ പിടിപെട്ടു ഖഡ്ഗത്താലറുത്തവൻ
മന്നിടദേവന്മാരെ നാലുപേരെയും കൊന്നാൻ.
മന്നവൻ പിന്നെ നീവാരങ്ങളെ ഭുജിപ്പാനാ-
യുന്നതവനാന്തത്തിലിരുന്നാനന്നേരം.
നിർമ്മലന്മാരാമവർ മാറതിലണിഞ്ഞുള്ള
ചർമ്മോപവീതങ്ങളെ കണ്ടിട്ടു നരവരൻ.
ബ്രാഹ്മണന്മാരാണിവരെന്നു ചിന്തിച്ചേറ്റം
ബ്രഹ്മഹത്യാഭയത്താൽ പീഡിതനായി വീണാൻ.
ദുഃഖിച്ചു പാരം പരവശനായ്ക്കരച്ചവ- [കഷ്ടം.
നേറം കരമ്പിലോതിനാൻ ഞാനിതെന്തിപ്പോൾ ചെയ്തു
അർക്കതേജസ്സുപോലെ വിളങ്ങും വിപ്രന്മാരെ
ദുഷ്ടനായോരു ഞാൻ നാലുപേരെയും കൊന്നേൻ.
കൈകന്നീമണി പതിവ്രതയാം ഭാര്യയേയും
കർക്കശപാപിയാവൻ ഞാൻ വധിച്ചേൻ മഹാകഷ്ടം.

എത്രയുംവലുതാകുംബ്രഹ്മണാലോകത്താൽ പ്രായ-
ശ്ചിത്തമില്ലാതെയുള്ള പാപത്തെ സ്സമ്പാദിച്ചേൻ.
ഏകവിപ്രനെക്കൊന്നുവെന്നാകിൽനൂറുകല്പ-
മാകവെഘോരനരകങ്ങളിൽ കിടക്കേണം.
പിന്നെയങ്ങതിലുമതിസ്ത്രീഹത്യാദോഷത്തിനു-
മെന്നല്ലോവേദശാസ്ത്രാർത്ഥികളുംഘോഷിക്കുന്നു.
സതിയായീടുമൊരുനാരിതന്നെയുംപിന്നെ
മതിമാന്മാരാംനാലുവിപ്രന്മാരെയുംകൊന്നേൻ
എന്നുടെപൂർവ്വന്മാരായുള്ളവർശതാധിക-
മെന്നോടുകൂടിയമസദനനരകത്തിൽ.
ഒന്നിച്ചുപതിച്ചീടുമെന്നുടെദുഷ്കർമ്മത്താ-
ലിന്നുമൽപൂർവ്വന്മാരുംപതിതന്മാരായിതു.
ഹന്തഞാനിനിമലിമലനെന്തൊന്നുചെയ്തീടേണ്ടു
ചിന്തിച്ചാലൊന്നുംമമതോന്നുന്നീലകതാരിൽ.
നിസ്തുലപാപമിതിന്നുലഘുത്വമാവാൻ
കർത്തവ്യമെന്തെന്നാകിലായതുമറിയുന്നില്ല.
ഇത്തരംഭ്രഷ്ടനാകിയനരപതി
ചിത്തത്തിലോർത്തുകൊണ്ടുപിന്നെയുംവനാന്തരെ.
സംഭ്രമിച്ചുനടന്നവിടവിടെത്തിരിഞ്ഞുകൊ-
ണ്ടന്നേരംശാലങ്കായനാത്മജൻതന്നാശ്രമം.
പ്രാപിച്ചുതത്രവസിച്ചീടുന്നമുനീന്ദ്രനെ-
ണ്ടുപെട്ടെന്നുകണ്ടുടനെനിന്നഭിവാദ്യംചെയ്താൻ.
താപവുംപൂണ്ടുപിന്നെത്തന്നുടെവൃത്തമെല്ലാം
താപസവരനോടുസത്യമായുണർത്തിച്ചാൻ.
ഭൂലോകനാഥവൃത്തംകേട്ടുടൻദുഃഖംപൂണ്ടു
ശാലങ്കായനജാതനന്നേരമരുൾചെയ്തു.
ഗമിക്കവേഗമിവിടുന്നുനീപാപബുദ്ധേ
അത്രവസിക്കല്ലാകുറച്ചുനേരംപോലും.
എന്നരുൾചെയ്തുമഹാമുനിയുംഭ്രഷ്ടൻ
തന്നെനോക്കാതെതിരിഞ്ഞിരുന്നാനന്നേരം.
എന്നതുകണ്ടുനൃപവീരനുംനിജഹൃദി
വന്നൊരുദുഃഖംപൊറാഞ്ഞേറ്റവുംവിലാപിച്ചാൻ.
പിന്നെയുംമുനീന്ദ്രനെവന്ദിച്ചുമഹൽഗ്ഗു-
ണനാഥമേവംസ്തുതിച്ചീവണ്ണമുണർത്തിച്ചാൻ.

കായസാരങ്ങളാൽതീൎത്തതിളപ്പുള്ള ജാലം
ന്യായമെന്നിയെചെയ്യുംപാപങ്ങൾ മഹാമതേ.
ആയുസ്സുംനശിച്ചീടുവാൻഭയന്നിഹ
പ്രായശ്ചിത്തവുമൊന്നാടതല്ലിച്ചെയ്യുന്നതേ.
ഉത്തമനൃപൻ ചൊന്നദീനവാക്യത്തെക്കേട്ടു
തിങ്ങിനദയയോടുചിന്തിച്ചുചൊന്നാൻമുനി.
ഉൎവ്വീനായകശേഖര നന്നാകിലോ കേട്ടുകൊൾക
സൎവ്വപാപൌഘവിധ്വംസിനിയാംശ്രീമൽക്കാശി.
ശീൎണ്ണനദീപരിശോഭിതാമഹാപുണ്യാ
നിൎവ്വാണപ്രദാനികളിലാൎത്ഥദാവിളങ്ങുന്നു.
അത്രചെന്നീടുകനീ സമസ്തപാപജാല-
മസ്തമായീടുംതവ സന്ദേഹമില്ലയേതും.
പ്രത്യയംതവജനിച്ചീടുവാനുപായവു-
മെന്നുഞാൻചൊല്ലാംകേട്ടുകൊള്ളുകമഹീപതേ.
നീലീസംഭവങ്ങളാമഞ്ചുകഞ്ചുകങ്ങളെ-
ച്ചാലവേശരീരത്തിൽധരിച്ചുകൊണ്ടിടുക.
ശൈലജാകാന്തവാസസ്ഥാനമാംകാശിതന്നി
ലാലോകനമപ്പോൾചെയ്തീടുന്നേരമപ്പോൾതന്നെ.
കോലത്തിൽധരിച്ചുള്ളകഞ്ചുകങ്ങളുംനിജ
നീലവൎണ്ണംവെടിഞ്ഞുപഞ്ഞിതുല്യങ്ങളാകും.
അപ്പോഴെതന്നെതവപാപൌഘംനശിച്ചിതെ-
ന്നുൾപ്പൂവിലറിഞ്ഞുകൊണ്ടീടുകതന്നുതാനും.
അല്പവുംതാമസിച്ചീടാതെപോകെന്നുമുനി-
യുൾപ്പൂവിൽക്കനിവോടുയാത്രയയപ്പിച്ചശേഷം.
തല്പാദംവീണുവീണ്ടുംവണങ്ങിവിനീതനാ-
യപ്പൃഥ്വീശൻനീലകഞ്ചുകങ്ങളുംപൂണ്ടു.
നടന്നുശ്രീകാശിയെക്കുറിച്ചുഭക്തിപൂൎവ്വം
കടന്നുപലനദീശൈലകാനനങ്ങളും.
പടൎന്നുവളൎന്നീടുകനത്തിയാംലതയുള്ളിൽ
ഇടൎന്നുശിവനാമകീൎത്തനങ്ങളുമവൻ.
വിടൎന്നുരുകാരുണ്യംകാശീസാന്നിദ്ധ്യാൽപാപം
വിട്ടനുക്രമത്താലേനൃപതിവീരനേയും.
വാസരമേഴുകൊണ്ടെത്രക്ലിഷ്ടനാമവൻ
മാന്യരായശ്രീമൽക്കാശിയെക്കണ്ടീടിനാൻ.

വിശ്വസംഹാരസ്ഥിതിസൃഷ്ടികാരണമേകം
വിശ്വപാപാപഹം വിരിഞ്ചാദിവന്ദിതം ശിവം.
വന്ദിച്ചുകൂപ്പിസ്തുതിച്ചുപൂജിച്ചുവിധിപോലെ
മന്നവൻതാനുംമനൈല്യനാശനാൽസന്തുഷ്ടനായ്.
അത്രൈവചിരകാലംവസിച്ചുദേഹാന്തത്തിൽ
മുക്തിവൈരിയാലുപദിഷ്ടവാന്നാംനൃപൻ.
പ്രാപിച്ചുബ്രഹ്മൈകത്വംമാമുനിവരന്മാരേ
ശോഭിച്ചവാരാണസീമാഹാത്മ്യംമഹാത്ഭുതം.
പിന്നെയുമേവംബഹുജനങ്ങൾവാരാണസീ-
തന്നുടെസേവകൊണ്ടുകൃതാർത്ഥന്മാരായീടിനാർ.
കാശിയിൽപ്രാണപരിത്യാഗത്തെച്ചെയ്തീടുകിൽ
നാശമായീടുംമഹാസംസാരദുഃഖമെല്ലാം.
ഉന്നതമഹാപാപിയാകിലുംകാശിതന്നിൽ
വന്നുടൻപ്രാണത്യാഗംചെയ്തുവെന്നാകിലവൻ:
മുന്നംചെയ്തുള്ളപുണ്യശേഷവാൽനരകത്തി-
ലെന്നുമേപതിക്കയില്ലെന്നതുംസത്യമല്ലോ.
പിന്നെയെന്തിഹധർമ്മതല്പരന്മാരാംജനം
തന്നുടെകഥചൊല്ലീടേണമോവിശേഷിച്ചും.
അംബരത്തിങ്കൽനിന്നോധരണീതന്നിൽനിന്നോ
ശംബരത്തിങ്കൽനിന്നോമൃത്യുവെപ്രാപിച്ചാകിൽ.
ബ്രഹ്മമായേകത്വംപ്രാപിച്ചീടുന്നിതവൻനൂന-
മഹോകാശീശക്തിയത്യത്ഭുതമല്ലോ.
യത്രകുത്രാപിവസിച്ചീടുന്നിതെന്നാകിലും
മർത്ത്യനേതൊരുവൻസ്വാന്തത്തിൽനിനയ്ക്കിലും.
കാശിയെന്നുള്ളൊരുസ്വാന്തത്തെദേഹാന്തത്തി-
ലാശയേചിന്തചെയ്തുജീവനെയുപേക്ഷിച്ചാൽ.
ഈശഭക്തനാമവൻകൈലാസാചലംപുക്ക
ശാശ്വതംവസിച്ചീടാമില്ലൊരുശങ്കയേതും.
നല്ലൊരുപുരാതനമാകിയോരിതിഹാസം
ചൊല്ലീടാംശ്രദ്ധയോടെകേട്ടുകൊള്ളുവിൻനിങ്ങൾ.
ഉണ്ടായികൃതക്ഷേത്രംതന്നിൽമാലുകിയെന്നു
പണ്ടൊരുതപോധനശ്രേഷ്ഠനെത്രയുംശാന്തൻ.
കണ്ടാലൊരാവൃതകളുള്ളോരുസ്വതനവ-
ന്മേഷമായിചന്ദ്രകൃശനെന്നുള്ളനാമമതോടും.

ഏറ്റവുമധൎമ്മിഷ്ഠനായുള്ളോനവൻതാനും
വൎത്തിച്ചീടിനാൻ പിംഗാക്ഷാഗ്രജലീലയാട്ടും.
പിംഗാക്ഷനായമുനിശ്രേഷ്ഠനംശുശന്നു
സാംഗമാംവേദമുപദേശിച്ചാൻവഴിപോലെ.
കുലപാംസനനാകുമവന്നുധൎമ്മാദികൾ
തിലമാത്രവുംബുദ്ധിയുണ്ടായീലഹോ ചിത്രം.
ബാലകന്താനാംപിംഗനേത്രനുമേവംസദാ
കാലവുംധൎമ്മമവന്നുപദേശിച്ചീടിനാൻ.
വേദങ്ങൾപുരാണങ്ങൾനീതിശാസ്ത്രാദികളും
മോദമോടവന്നുപദേശിച്ചിതെന്നാകിലും.
ചേതസി ധൎമ്മശ്രദ്ധാകൃശനുമവിച്ചതി-
ല്ലേതുമേപൂൎവ്വജന്മവാസനാബലവശാൽ.
സുന്ദര[illegible]നാകുമവന്നുതാരുണ്യവും
വന്നുചേൎന്നിതുതദാകന്ദൎപ്പായുധന്തന്നും.
തന്നുടെജനനിതൻസപത്നിയായീടുന്ന
സുന്ദരീസന്നിതിയെന്നാഖ്യയാംനാരിയേയും
പിന്നെത്തൻഗുരുതന്റെവല്ലഭയായീടുന്ന
തന്വംഗിശിഖാവതിയെന്നമാനിനിയേയും.
തന്നുടെവശത്താക്കിയവരോടൊരുമിച്ചു
ചെന്നുചേൎന്നിതുമഥുരാപുരമതുകാലം.
കണ്ണൽനേൎമിഴിമാരാമവരോടൊരുമിച്ചു
കന്ദൎപ്പലീലയാകിവസിച്ചാനനന്തരം.
മന്നവർവാണീടുന്നമന്ദിരങ്ങളിൽചെന്നു
പൊന്നുകൾപണങ്ങളുംകട്ടുകൊണ്ടന്നുകൃശൻ.
മദിരാസ്വാദമോദമത്തചിത്തനായ്സദാ
മധുവാണികളുമായ്സുഖസംവാണീടിനാൻ.
അംഗനാമാരോടൊത്തുകളിച്ചുപുളച്ചുകൊ-
ണ്ടങ്ങിനെകഴിഞ്ഞിതുവത്സരംപന്ത്രണ്ടഹോ.
അക്കാലംഗുരുപത്നിമാരവരിരുവരും
പുക്കിതുധൎമ്മരാജമന്ദിരംക്രമത്താലെ.
ഒമൽക്കണ്ണിമാരുംമൃത്യുവശത്തെപ്രാപിച്ചപ്പോ-
ളുൾക്കനംവിട്ടുപരവശനായ്കൃശൻതാനും.
ദുഃഖിച്ചുപാരംപരിഭ്രമിച്ചുവിലപിച്ചു
പുക്കിതുകലിംഗമൻരാജ്യത്തിലതുകാലം.

പരിതാപേന തത്ര വാണീടും കൃശൻതന്നെ-
പ്പുതതാം ജ്വരം പിടിപെട്ടിതെന്നതേ വേണ്ടു.
ഘോരമാം ജ്വരത്തിനാലാർത്തനാം കൃശൻ മന-
താരതിലേവം പരവശനായ് ചിന്ത ചെയ്താൻ.
പാരമീ ജ്വരശക്ത്യാ പീഡിതനായ എന്നെ-
യാരവാനിന്നു രക്ഷിച്ചീടുവാൻ നിരൂപിച്ചാൽ.
തീരാതദുരിതൌഘം ചെയ്തു ഞാനിനിക്കിന്നു
നേരിട്ടിതെല്ലാമഹാസങ്കടമതികഷ്ടം.
ഉന്നതമനന്തസുകൃതം ചെയ്തു ദുരിതൌഘം
തന്നെ വേരോടെ നശിപ്പിക്കേണ്ടുന്ന വഴിവ.
ഒന്നും ചെയ്യുള്ള നിജകന്മഷം നിരൂപിച്ചു
പിന്നെയക്കലിംഗരാജ്യസ്ഥിതി തന്നെയോർത്തു.
എന്നുമപരലോകത്തിങ്കൽ സുഖമേ-
ല്പൂന്നുള്ളിൽ പുനരപി ചിന്തിച്ചു ദുഃഖാർത്തനായ്.
ഇശ്ശൈശവകാലേ നിജതാതനുമാചാര്യനും
കാശിമാഹാത്മ്യം ചൊല്ലിക്കേട്ടതുമോർത്താനപ്പോൾ.
കാശിയെന്നുള്ള രണ്ടക്ഷരമാം മഹാമന്ത്ര-
മാത്രം താനുച്ചരിച്ചു വെടിഞ്ഞു ജീവനേയും.
അന്നേരം ഘോരാകാരരായിയമദൂത-
ന്മാരുമസിപാശാദികളും കൈക്കൊണ്ടഹോ.
വന്നുടൻ കൃശൻതന്നെപ്പിടിച്ചു കെട്ടിക്കൊണ്ടു
മന്ദമെന്നിയേ പോവാൻ തുടങ്ങും ദശാന്തരെ.
പാണിയിൽ ത്രിശൂലവും ധരിച്ചു ശോഭയോടു-
മേണാങ്കചൂഡൻ തന്റെ ഗണങ്ങളുഴറോടെ.
ചാമരപാണികളാം ദിവ്യസ്ത്രീജനങ്ങളാൽ
സമ്മോദമദ്ധ്യസ്ഥമായ്ത്തത്തണാദരമായ.
വ്യോമയാനവും കൈക്കൊണ്ടന്നേരം കൃശൻതന്നിൽ
പ്രേമമോടാവിർഭവിച്ചീടിനാരന്നേരം.
സോമശേഖരൻ തന്റെ ഗണങ്ങളെക്കണ്ടു ഭീത്യാ
സാമമായുരചെയ്താരന്തകഭടന്മാരും.
ധർമ്മനിഷ്ഠന്മാരായ നിങ്ങളിക്കൃശന്റെ ദു-
ഷ്കർമ്മാചാരാദിവഴിപോലറിയുന്നോരല്ലോ.
ദുർമ്മതിയാകുമിവനിന്നേവരെയും ചെയ്ത
കന്മഷങ്ങളെപ്പാർത്തീടുകിലൊട്ടേറെയേ.

ധൎമ്മതല്പരജനപ്രിയന്മാരയൊരിങ്ങ-
ളിമ്മഹാപാപിതന്നെക്കൊണ്ടുപോവതിനിപ്പോൾ.
സമ്മോദമോടുവന്നിതങ്ങിനെയവരായ-
ലിമ്മഹീതലെജനംപാപമെചെയ്യുന്നൂനം.
ധൎമ്മരാജന്റെഭൃത്യന്മാരുടെഭാഷിതംകേ-
ട്ടുമഹാദേവൻതന്റെഗണങ്ങളുത്തരംചെയ്താർ.
കേൾക്കേണംധൎമ്മഭടന്മാരെനിങ്ങളുമെങ്കി-
ലിക്കുശൻസദാദുരാചാരനെന്നറികിലും.
ദേഷിച്ചദേഹാന്തത്തിൽശ്രീകാശിതിരുനാമ-
മുൾക്കാമ്പിൽഭീതിയോടുംചൊല്ലുകനിമിത്തമായ്.
ദുഷ്കൎമ്മമെന്നാംചെയ്യുതാകിലുംനശിപ്പുരാ-
മിക്കൂശൻപരിശുദ്ധമനസ്സുന്നിതറിഞ്ഞാലും.
മുക്കണ്ണനിരിക്കുന്നകൈലാസാചലത്തിങ്കൽ
സോൽക്കൎഷമൊരുയുഗംസുഖമായ്വസിച്ചീടും.
അത്യന്തംപുണ്യാത്മാവാമിവനക്കാശിയിൽവെ-
ച്ചുത്തമമായമോക്ഷംപ്രാപിക്കുമറിഞ്ഞാലും.
ഇത്തരമുത്തരംചെയ്തുകൂശനോടൊരുമിച്ചു
സത്വരംശ്രീകൈലാസംപ്രാപിച്ചുശിവഗണം.
ശ്രാദ്ധദേവന്റെഭടന്മാരുമീവൃത്തമെല്ലാം
പോയന്തകൻതന്നോടാശിതൊട്ടുരചെയ്താർ.
ഭൃത്യന്മാരുടെവാക്യംകേട്ടുവിസ്മയംപൂണ്ടു
മിത്രനന്ദനൻതാനുമവരോടുത്തരംചെയ്താൻ.
യാതൊരുമൎത്ത്യൻതന്റെവിഗ്രഹംശ്രീമൽക്കാശീ-
ഭൂതലത്തിങ്കൽവെച്ചുനാശമായീടുന്നുവോ.
യാതൊരുമൎത്ത്യൻദേഹനാശത്തിൽകാശിയെന്നാ-
പൂതമാംമഹാമന്ത്രമുച്ചരിച്ചീടുന്നുവോ.
യാതൊരുമൎത്ത്യൻസദാവിഷ്ണുതല്പരനായി
മാധവമുകുന്ദേതിജപിച്ചുവാഴുന്നുവോ.
യാതൊരുമൎത്ത്യൻ സദാശ്രീമഹാദേവൻതന്നെ-
ച്ചേതസിഭക്തിയോടുംചിന്തിച്ചുവാഴുന്നുവോ.
യാതൊരുമൎത്ത്യൻമഹത്താകിയതീൎത്ഥത്തിൽവെ-
ച്ചേതൊരുനേരംമൃത്യുതന്നെപ്രാപിക്കുന്നുവോ.
വീതകന്മഷന്മാരാമവൎക്കുപ്രഭുവല്ലാ
ഞാനൊരുനാളുമെന്നറിഞ്ഞുകൊണ്ടീടുവിൻ.

നിങ്ങളുമവരുടെയരികെച്ചെന്നീടുക-
ത്തിങ്ങിനെയന്തകനും പറഞ്ഞു വിരമിച്ചാൻ.
ഗംഗാപാവിതയായകാശിതൻമാഹാത്മ്യത്തെ
നിങ്ങളോടേവം പറഞ്ഞീടിനാൻ മുനിമാരെ.
ഇങ്ങിനെ മഹാപാപസംഘവുമുടൻതന്നെ
ഭംഗമായ്പ്പോമിതു കേൾക്കിലെന്നറിഞ്ഞാലും.
ഇങ്ങിനെ ലോമശാഭിധനാകിയമഹാമുനി
പുംഗവന്മാരോടരുൾചെയ്തിതു ഭൃഗുതാനും.
നിങ്ങളോടതുമിപ്പോളറിഞ്ഞപോലെ ഞാന-
മിങ്ങിനെ ചെയ്യുമെന്നുവാണിതു കിളിമകൾ.

ശ്രീകാശിമാഹാത്മ്യം പ്രഥമാദ്ധ്യായം സമാപ്തം.

—*—

## ദ്വിതീയാദ്ധ്യായം.

ശാരികെ നീയുരചെയ്തീടുകിന്നിയും
സാരമാം കാശിമാഹാത്മ്യം മഹാത്ഭുതം.
ശീതകളേബരമകന്നതും ചെയ്യോരു
കിന്നരിമണിതാനതുരചെയ്താൾ.
വാരാണസിതന്റെ മാഹാത്മ്യമന്നു മുനി
വര്യൻ ഭൃഗുസുതൻ പിന്നെയും ചൊല്ലിനാൻ.
മാമുനിമാരെ ശ്രവിച്ചുകൊൾകെങ്കിലോ
ശ്രീമതിയാകിയകാശിതൻ വൈഭവം.
യാതൊരു കാശികഥ കേട്ടമാത്രത്തിൽ
ജാതമാം കൈവല്യമില്ലാത സംശയം.
കാശിയോടാഗം പൊരാദ്രിപ്പോപല്ലകേൾ
കാശിയിൽ മുക്തിയും ദുർല്ലഭമല്ലല്ലോ.
ആശയേ മോക്ഷമുള്ളുള്ള ജനം സദാ
കാശിയെത്തന്നെ നിഷേവണം ചെയ്യണം.
ഏതുമടക്കമെന്നിവൻ വിപ്രസത്തമ-
നാന്യനിവണതിനീചമന്നുള്ളത്.
ഭിന്നമാവം കാശിതന്നിൽ വിശ്വേശ്വരൻ
തന്നുള്ളിലില്ലായനേരവുമെത്തുമേ.
ഏകാത്മനിഷ്ഠമാം വാക്യമതത്തിലെ-
ലേവർക്കുമുപദേശിക്കുമീശ്വരൻ.

കില്ലകൂടാതെയതല്ലാതുപേക്ഷവെ-
ച്ചുല്ലാസമോടുതന്നെഗമിച്ചീടേണം.
വാരാണസിയിൽമുമുക്ഷുവായമരുന്ന
പൂരുഷൻതാൻനിജധർമ്മേണവാഴുന്നു.
പാരംപ്രയാസമെന്ന്യെസതതമവൻ
നേരായെതൽഫലവുംഭുജിക്കുംദൃഢം.
ചെന്നാൽകാശിയിലേതൊരുത്തനുനി-
ർവ്വാണമതിലുളവാകുന്നുസംശയം.
പ്രാണപ്രയാണകാലേതച്ഛ്രുതികളി-
ലേണാങ്കചൂഡനല്ലോപ്രമാണംശിവൻ.
തത്രവെച്ചല്പംതപസ്സുചെയ്തീടിലും
ഉത്തമാധികാരത്താലതെന്നാകിലും.
മൃത്യുഞ്ജയനാമമല്പംജപിക്കിലും
നിസ്തുലമാകുമക്ഷേത്രപ്രഭാവത്താൽ.
വാഞ്ഛിച്ചനൽഫലമാവുന്നീടു-
മത്രസന്ദേഹമില്ലെന്നുംശ്രുതികളും.
ദേവനദിയായഗംഗയുമത്രഹ-
പാവനിയായണികൊണ്ടിരിക്കയത്രേ.
ദ്രുഹിണാദികളെന്നാലപ്പിടേണ്ടുന്നതാം
കൈവല്യസിദ്ധിയിലന്തരാണോർത്തുത.
ശ്രദ്ധാസഹിതരായ്‌ഭക്തികനിഷ്ഠരാ-
യത്യന്തധീരരാമെത്രയോമർത്ത്യന്മാർ.
മൃത്യുഞ്ജയസ്ഥാനമായവാരാണസീ-
ക്ഷേത്രത്തിലന്നുപോകുന്നിലായവർ.
ഗാത്രസന്ത്യാഗമാത്രേണലഭിക്കുന്ന
മുക്തിദേഹമുള്ളവാമാത്മവിജ്ഞാനവും.
സത്യമിതുസത്യമീശനാവിരുകത-
മത്യന്തമേറെയോൾവിമോചിപ്പതില്ലെന്നും.
സംസാരമേതാംവിരസമായ്‌മേവിച്ചു
കംസാരിസവ്യതാംകാശിയെപ്രാപിച്ചു.
കിംഫലമിദ്ദേഹമെന്നോർത്തുവാഴുന്ന
പുംസാംശരീരനാശേവിശ്വനായകൻ.
നേരേപരബ്രഹ്മമെന്നൈക്യപ്രകാശ്യമായ്
താരകജ്ഞാനനിദാനമാംവാക്യത്തെ.

പാരംകനിഞ്ഞയാകർണ്ണജപിക്കണമി-
താരകമുള്ളതിന്നതന്മാഹാത്മ്യമാളുവരൻ.
ഏവംവിശിഷ്ടപ്രഭാവയാം കാശിയെ
യേവൻവെടിയുവാനിച്ഛിക്കുമാശയെ.
ഇത്ഥംഗുരുമുനിതന്റെഗിരംശ്രവി-
ച്ചുത്തമന്മാരാംമുനികൾചോദിച്ചിതു.
ഏത്രയുംമാഹാത്മ്യമുള്ളവാരാണസീ
മുക്തിപ്രദായിനിയായിരിക്കുന്നതെന്നു.
ധാത്രിയിലോരോമുനികളൃഷികളും
കീർത്തികേത്ത്യാദരവമുള്ളജനങ്ങളും.
മുക്തിക്കുസാധനമാംമനനത്തിലു-
മാത്മധ്യാനത്തിലുംശ്രവണത്തിലും.
ഏത്രയുംശുഷ്കിച്ചകഷ്ടമനവി-
ച്ചത്ര കാണുന്നിതമതിനാലല്ലാതെഭേദം.
ഇതെല്ലാമുള്ളാർത്ഥങ്ങളുടെസംശയം
തീർത്തരുളീടേണമെങ്ങൾക്കുമാമുനേ.
ഏവംമുനിശ്രേഷ്ഠന്മാരുടെവാക്കുകേ-
ട്ടാവിഷ്ടരാഗമുനിചൊല്ലിനാൻ.
ധർമ്മിഷ്ഠരാംമുനിവര്യരതെങ്കി-
ന്നതൊരാദരാൽപറഞ്ഞീടുവൻകേൾക്കവിൻ.
ലോകങ്ങൾനാനാരസങ്ങളാണായതി-
ലോരോരോവിധകാര്യമോരോജനങ്ങളും.
ശ്രദ്ധയോടെപ്പൊഴുംചെയ്തുകൊണ്ടീടുന്നി-
തത്യന്തതല്പരന്മാർചിലർമറ്റൊന്നിൽ.
മോഹിച്ചിട്ടുന്നുയഥേഷ്ടംസ്വതന്ത്രരാ-
യ്യൂത്തരെന്നത്രതത്ര ചില ജനം.
വർണ്ണാശ്രമപ്രോക്തധർമ്മങ്ങളെന്നല്ല
വർണ്ണമനുഷ്ഠിച്ചിടുന്നതെല്ലാവിധി.
നിത്യനൈമിത്തികകാര്യങ്ങളെന്നതിൽ
നിത്യമെന്നുള്ളതുനിത്യവ്രതമല്ലോ.
നൈമിത്തികംനിമിത്താലുളവായതു
കാമത്തിനാലുളവായതുകാമ്യവും.
മറ്റനേകവിധമാമുപായത്താൽ
മുറ്റംഫലംലക്ഷ്യമായ്ഭവിച്ചീടുന്നു.

സേവിച്ചുകൊള്ളുംപ്രവൃത്തിനിരന്തരം
നിശ്ശേഷലോകത്തിലുംസദാകാണുന്നു.
തുല്യമായിട്ടുംശ്രമണാഗമങ്ങളായ്
തുല്യപ്രസൂനവ്രജസഹിതങ്ങളായ്.
തുല്യങ്ങളായുള്ളവല്ലീസമൂഹങ്ങ-
ളെല്ലാമൊരുപോലിരിക്കുംവിഷയത്തിൽ.
നല്ലോരുപുഷ്പാർത്ഥിയാമൊരുവൻചെന്നു
വല്ലിയൊന്നിങ്കലുള്ളോരു പുഷ്പങ്ങളെ.
എല്ലാമവനെടുത്തങ്ങിനെപോകുന്നി-
തെല്ലാലതകളിലുംഗമിച്ചീടാതെ.
അങ്ങിനെതന്നെജനാമോക്ഷസാധന-
ങ്ങളുമഹാകാമമാശ്രയിച്ചീടുന്നു.
തുല്യപാത്രത്തിൽപ്രതിഷ്ഠിതമാകിയ
തുല്യവസ്തുക്കളൊരുത്തിമഹാരോഗിയും.
എത്രകാലത്തുതന്നേഗ്രഹിക്കുന്നതി-
ല്ലൊരുകാര്യമുന്നംഗ്രഹിച്ചീടുന്നു.
എന്നതുപോലെതാനന്തമാംമോക്ഷഹേതുക-
മന്നിലനേകങ്ങളുണ്ടെന്നിരിക്കിലും.
ധന്യരായിട്ടുമുമുക്ഷുജനങ്ങൾക്കിവ-
യൊന്നുമോക്ഷപ്രദമെന്നറിഞ്ഞുടൻ.
നന്നായതിനെസ്സ്വീകൃതമായ്സേവചെ-
യ്യുന്നു വഴിപോലെകൂട്ടരുമിന്നായും.
വന്ദ്യനാം വാമദേവൻമുനിയേകദാ
മുന്നംവസിഷ്ഠമുനിയോടുചൊല്ലിയ.
അന്യമാംവാരാണസീപ്രഭാവത്തെയു-
മിന്നുഞാൻ ചൊല്ലാംമുനികളേകേട്ടാലും.
നല്പസരസ്വതീതീരേമുനികുല-
വല്ലഭനാകുംവസിഷ്ഠൻനിജാശ്രമേ.
അല്ലലൊഴിഞ്ഞുവാഴുംനാളൊരുദ്യയാ
കല്യനാംവാമദേവൻമുനിചെന്നിതു.
ചൊല്ലേറിടുംവാമദേവനെക്കണ്ടപോ-
തുല്ലാസമോടെ വസിഷ്ഠമുനീന്ദ്രനും.
പാദ്യാസനാദിയാൽപൂജിച്ചുകന്ദമൂ-
ലാദ്യങ്ങളുംഭുജിപ്പാൻകൊടുത്തീടിനാൻ.

പിന്നപ്പവിത്രവംശേധരാമണ്ഡലേ
വന്നുമഹാരാജനായിജ്ജനിച്ചീടും.
പുത്രപൌത്രാദിയോടുംദീൎഘജീവിയായ്
മൃത്യുഞ്ജയഭക്തനായ്സുഖംവാണീടും.
അന്ത്യകാലത്തുശ്രീമൽക്കാശിയിൽവെച്ചു
ബന്ധമൊഴിഞ്ഞുനിൎവ്വാണവുംപ്രാപിക്കും.
ചൂതവുമശോകവുംപിചുമന്ദവും
ചേതോഹാരകളായീടുംലതകളും.
യാതൊരുത്തൻപണിപ്പെട്ടവിടത്തി-
ലാരാമമൊട്ടുളവാക്കിവെയ്ക്കുന്നു.
പൂൎവ്വോക്തമായഫലമവനുംസദാ
സൎവ്വഥാസംഭവിച്ചീടുമസംശയം.
ധാത്രിയിലുണ്ടനേകതീൎത്ഥങ്ങളും
ക്ഷേത്രങ്ങളുമുണ്ടനേകമെന്നാകിലും.
മൎത്ത്യനായാലവനെത്രപണിപ്പെട്ടു
മറ്റെന്തുമെത്രചെയ്യുംമഹാകാശിയിൽ.
ന്യായാൎജ്ജിതംധനമല്പമെന്നാകിലു-
മായതുവാരാണസിയിൽവെച്ചാദരാൽ.
വിശ്വനാഥക്ഷേത്രവാസിയാംവിപ്രന
വിശ്വാസഭക്തിയോടപ്പണംചെയ്കിലോ.
വിശ്വദുരിതൌഘവുംനശിച്ചങ്ങസാ
ശാശ്വദനന്തഫലപ്രദമായ്വരും.
ഏവംപ്രഭാവസഹിതയാകുംമഹാ-
ദേവവാസസ്ഥാനമായവാരാണസി.
കൈവല്യദാത്രീവിളങ്ങുന്നിതുമഹീ
ദേവകീൎത്തനീയമസൎവ്വാൎത്ഥദായിനി.
പൊന്നാലുമങ്ങുഗമിച്ചുവിശ്വേശ്വരൻ
തന്നാൽസുരക്ഷിതയാകിയകാശിയെ.
കണ്ടുവണങ്ങിവിശ്വേശ്വരൻതന്നെയും
കണ്ടുവന്ദിച്ചുപോന്നീടാംനരൎക്കിഹ.
വാമദേവൻതന്റെവാക്യമേവംകേട്ടു
മാമുനിശ്രേഷ്ഠൻവസിഷ്ഠനരുൾചെയ്തു.
താമസമേതുമതിനിനിയെങ്കിലോ
നാമിന്നുതന്നെഗമിക്കവൈകീടാതെ.

എന്നതിനെച്ചൊല്ലു പരാശരനെന്നുമ
തന്നാശ്രമത്തിലിരുന്നിവസിഷ്ഠനും.
ഉന്നതമോദേന വാമദേവൻതന്നോ-
ടൊന്നിച്ചുവാരാണസിക്കുപുറപ്പെട്ടാൻ.
വീതരാഗദ്വേഷമനോഹരാമവർ
ചേതസിവിശേഷശങ്കത്യാവഴിയതിൽ.
ഏതുമേസാദവുംകൂടാതെശങ്കര
കേതമാംകാശിയെനോക്കിഗ്ഗമിച്ചിതു.
കുന്നുംമലയുംനദികളുംരാജ്യങ്ങളും
പിന്നിട്ടവർനടന്നങ്ങുപോകുന്നേരം.
കേടകന്നുള്ളമുനിവരന്മാരാൽ
കാടകംപൂരുനാടകംദേശാന്തരേ.
പാടവമേറുന്നമാലിവംശേജനി-
ച്ചീടിനരാക്ഷസന്മാരതിഘോരന്മാർ.
ഈടുറ്റമായുധജാലവുംകൈക്കൊണ്ടു
ധാടിയോടേവസിക്കുന്നവനാന്തരേ.
ചണ്ഡപരാക്രമപ്പീനന്മാരായ
പുണ്യജനേശവരന്മാരുടെമദ്ധ്യത്തിൽ.
ഹുണ്ഡുകനെന്നതിസിദ്ധനാകുംമാലി-
തന്നുടെപൗത്രാത്മജനെയുംകണ്ടിതു.
പുണ്ഡരീകോൽഭൂതജാതൻവസിഷ്ഠനും
പണ്ഡിതശ്രേഷ്ഠനാംവാമദേവൻതാനും.
ഭണ്ഡധരാതിഭയങ്കരനാകിയ
ഹുണ്ഡുകനെക്കണ്ടുനിന്നാരതിഭയാൽ.
അന്നേരമന്യരാത്രിഞ്ചരവീരരോ-
ടൊന്നിച്ചത്രചെന്നീടിനാൻഹുണ്ഡുകൻ.
ചർമ്മജടാവസ്ത്രധാരികളായിട്ടു-
ള്ളമുനിമാരോടുചോദിച്ചിതന്നേരം.
നിങ്ങളാരാകുന്നുഘോരകാന്താരത്തി-
ലിങ്ങുവരുവാനെന്തൊരുകാരണം.
ചൊല്ലീടുകെന്നതുകേട്ടുവസിഷ്ഠനും
ചൊല്ലീടിനാൻയഥാർത്ഥംപൂതമാനസൻ.
താമരസോത്ഭവപുത്രനാകുന്നഞാൻ
നാമംവസിഷ്ഠനെന്നാകുന്നിതുമമ.

വാമദേവാഖ്യനിവൻഞങ്ങളിപ്പൊഴ-
താമസമൊട്ടുകാത്തിക്കപോകനിച്ചു.
ഇത്ഥംവസിഷ്ഠഗിരംകേട്ടുഹൃണ്യകൻ
നക്തഞ്ചരന്മാരൊടേവമുരചെയ്താൻ.
എത്രയുംസപാപസംയുക്തരാമെന്നമി-
ന്നാത്രകരസ്ഥമായ്വന്നുയദൃച്ഛയാ.
രാത്രിഞ്ചരരേവെറുതെനാളതായിതാ-
നോർത്തുവാഴുന്നിവനെക്കടുകിട്ടുവാൻ.
സാദ്ധ്യമായ്വന്നിതിന്നാകയാലതി-
ധൂർത്തനാമീവസിഷ്ഠൻതന്നെയിപ്പൊഴെ.
മിത്രമാംവാമദേവൻതന്നൊടൊന്നിച്ചു
മിത്രാത്മജപുരത്തിന്നയച്ചീടണം.
മുന്നമിവനുടെപൌത്രനായീടുന്ന
ഉന്നതമേറുംപരാശരനാംമുനി.
എന്നുടെതാതനെബ്ബന്ധുവർഗ്ഗത്തൊടും
കൊന്നിതുരാക്ഷസഘാതമാംസത്രത്തിൽ.
എന്നിവണ്ണംഹൃണ്യകൻറവാക്യംകേട്ടു
മന്ദരാംമറ്റുള്ളരാക്ഷസവീരന്മാർ.
മന്ദേതരംവാമദേവനെയുംവിധി-
നന്ദനനായവസിഷ്ഠമുനിയെയും.
ഉന്നതരോഷണപാശങ്ങളെക്കൊണ്ടു
നന്നായ്മുറുകബന്ധിപ്പാനൊരുമ്പെട്ടാർ.
ധന്യതപോധനശ്രേഷ്ഠരവർപുന-
രന്യോന്യമാത്തുനോക്കീടിനാരന്നേരം.
ബന്ധനിവാരണേശക്തരെന്നാകിലും
ഹന്തഗതക്രോധരാംമുനിശ്രേഷ്ഠന്മാർ.
ശാന്തഹൃദയരായൊന്നുമേചെയ്തതി-
ല്ലെന്തൊരാശ്ചര്യമെന്നേപറയാവതും.
അന്തരംഗത്തിങ്കലേതുംവികാരവും
സന്ദേഹവുമവർക്കപ്പോളുദിച്ചീലാ.
ഇന്ദ്രജിൽകൃതനാഗാസ്ത്രബന്ധമന്നു-
മിന്ദിരാകാന്തനാംശ്രീരാമദേവനും.
തന്നുടെസോദരനായസൌമിത്രിയു-
മെന്നതുപോലവർവാണിതുബദ്ധരായ്.

തന്ത്രധാരാതിയാംവിശ്വേശ്വരനാഗ്രജൻ–
തന്മാനസേ സദ്ധ്യാനിച്ചിതപ്പൊഴേ.
ദുഷ്ടനിയാകിയരാക്ഷസനായക–
നക്കാമുനീശ്വരന്മാരെഞ്ഞെടുന്നതേ.
സാക്ഷാദകോട്ടമൊന്നായിപ്പിടിച്ചതി
ദുഷ്ടൻകാൎയ്യമാക്കീടിനാൻവെട്ടുവാൻ.
ഒപ്പിതനാകിയഘോരനൃകരാക്ഷസ–
നെപ്പോൾമുനീശ്വരന്മാരെപ്പിടിപെട്ടു.
കെല്പോടുകണ്ടൊരുമിപ്പൊഴുതാണിനാ–
നപ്പോൾത്രിപുരനാശകാരിയാമീശ്വരൻ.
പ്രത്യക്ഷനായിജ്വലിച്ചകാലാഗ്നിയോ–
ടൊത്തുള്ളരോഷാധകടാക്ഷത്തിനാൽ.
രാത്രിഞ്ചരേന്ദ്രനാംഘോരനൃകനോടൊത്തു–
ടത്യുഗ്രമാരാള്ളരാക്ഷസന്മാരെയും.
ഭസ്മാവശേഷരായ്ത്തന്നെയപ്പോൾചെയ്തു
വിസ്മയമത്യന്തമെന്നപറയാവൂ.
ഉത്തമന്മാരാംമുനികളത്യന്ധിച്ചോ–
ത്തുത്തുംഗപാശത്തെയുമഴിച്ചഞ്ജസാ–
മുത്തുംഗനായവിശ്വനാഥൻപരൻ
ഭക്തപ്രിയൻമറഞ്ഞാനവിടെത്തന്നെ.
പിന്നെവസിഷ്ഠനാംവാമദേവൻതാനു–
മന്നേരമുത്ഥാനവുംചെയ്തുനോക്കുമ്പോൾ.
ഉന്നതന്മാരാംനിശാചരന്മാരിലെ
യൊന്നിനെയെന്നാകിലുമത്ര കണ്ടീലാ.
കുന്നുപോലുള്ളോരുഭസ്മസമൂഹത്തെ
മുന്നിൽക്കിടക്കുന്നതുംവർകാണായി.
പന്നഗഭൂഷണനായവിശ്വേശ്വരൻ
തന്നാൽക്കൃതമിതമെന്നോൎത്തിതവരും.
വന്നോരുവിസ്മയംപൂണ്ടുമനതാരിങ്കൽ
നിന്നുചിലരുമത്യന്തതുഷ്ടരായ്.
പന്നഗഭൂഷണശംഭോമഹേശേതി
ചന്ദ്രചൂഡൻതിരുനാമംജപിച്ചവർ.
ഒന്നിച്ചുകാശിയെനോക്കിഗ്ഗമിച്ചിതു
പിന്നെച്ചിരേണമുനീശ്വരരുമേവർ.

എത്രയുംദുല്ലഭമെന്നാകിലുമതു-
മത്യന്തമോദേനനൽകുന്നുണ്ടീശൻ.
ഇത്ഥംവിശ്വനാഥന്റെഗിരംകേട്ടു
ബദ്ധമോദേനമുനീന്ദ്രരുംചൊല്ലിനാർ.
നാഥമഹേശ്വരഗൌരീശ്വരവിശ്വ-
നാഥവൃഷധ്വജശങ്കരഗോപതേ.
ആധാരഹീനരായീടുന്നവൎക്കനി-
ത്യാധാരഭൂതനായീടുന്നദൈവമേ.
ചേതസികാരുണ്യമുൾക്കൊണ്ടുഞങ്ങൾക്കു
പ്രീതിയോടേവരംനൽകുന്നതാകിലോ.
ഞങ്ങൾബാണാരസിവാനിൽസദാകാല-
മേതുമിളക്കമില്ലാതൊരുഭക്തിയും.
ഭൂതേശപുരവനമന്ദിരവാസവു-
മാദരവോടുനൽകേണംദയാനിധേ.
മററുവരങ്ങളിൽകാംക്ഷിതാഞങ്ങൾക്കു
പൊററവാമയില്ലെന്നറികജഗല്പതേ.
ഏവംമുനീശ്വരന്മാരുടെവാക്കുകേ-
ട്ടാവിശ്വേശവിശ്വനാഥനരുൾചെയ്തു.
താപസശ്രേഷ്ഠരേഭക്തരാംനിങ്ങൾ
താപവിഹീനമമത്രവാണീടുവിൻ.
ദേഹമാത്രേണവാരാണസീപുര
വാസിജനാഖിലാഘനാശകരായ്സദാ.
യാതൊരുത്തൻഭവാന്മാരുടെദേഹം
പ്രീതിയോടുപചരിക്കുന്നിതന്നാലവൻ.
സൎവ്വവിഘ്നങ്ങളിൽനിന്നുവിമുക്തനായ്
സൎവ്വസൌഭാഗ്യസമേതനായ്ശാന്തനായ്.
നിത്യസ്വധൎമ്മനിരതനായ്ഭക്തി
യുക്തനായ്മുക്തനാമതിനില്ലസംശയം.
ഇങ്ങിനെബ്രഹ്മഹൃത്യമനോരഥമവ-
ൎക്കംഗൌരീവരംനൽകിയനന്തരം.
മോക്ഷൈകസാധനമാമവിടെത്തന്നെ
സാക്ഷാൽമഹേശൻമറഞ്ഞരുളീടിനാൻ.
തിങ്ങിനമോദാൽവസിഷ്ഠനാകുംമുനി
പുംഗവനാംവാമദേവൻപറഞ്ഞതാം.

മംഗലകാശിമാഹാത്മ്യമത്യുത്തമം
നിങ്ങളോടിന്നതിൽചൊല്ലുന്നൻപുഷ്കലമായ്.
ഇത്തരംവാമദേവാബ്ജഭൂപുത്രർതൻ-
മുക്തിമാർഗ്ഗപ്രദസംവാദംദിനംതോറും.
കേൾക്കയുംചൊൽകയുംചെയ്യുംജനങ്ങൾക്കു
ദുഷ്കൃതമൊക്കെനശിച്ചുനിരന്തരം.
മുക്തിക്കുവാസമായീടുമക്കാശിയി-
ലാക്കമോടേകലാഭിലംനിവാസംധ്രുവം.
ഇത്ഥംഭൃഗുമുനിതന്റെഗിരംകേട്ടു
ചിത്തമോദേനമുനികൾചോദിച്ചിതു.
മൃത്യുഞ്ജയൻവാമദേവനോടുംവിധി-
പുത്രനായീടുംവസിഷ്ഠമുനിയോടും.
നിത്യംസ്വധർമ്മനിരതന്മാരായുമേ-
ന്നത്യന്തമോദാലതിൽചെയ്തതെന്തഹോ.
ഉത്തമന്മാരായദേവാദിനിന്നതിനുടെ
തത്സമതിൽചെയ്യവേണംകൃപാനിധേ.
അത്രധർമ്മാത്മാക്കളാകമതെയുംപുന-
രത്യന്തപാപിപിശാചത്വവുംതഥാ.
സത്വരംപ്രാപിക്കുമെന്നുദേവാനാലു
മുക്തമായ്ഞങ്ങൾക്കിതിലുണ്ടുസംശയം.
മുമ്പിലെന്നിന്നപാപാത്മാപിശാചത-
മമ്പിൽഗമിക്കുന്നപിന്നെന്നരകത്തിൽ.
വമ്പോടുവീഴുന്നതെന്തിനെന്നുള്ളതു-
മമ്പോടുഞങ്ങളോടെല്ലാമരുളേണം.
ചോദ്യമേവംകേട്ടനേരംമുനിവര-
ന്മാദ്യനാകുംഭൃഗുതാനരുൾചെയ്തു.
കേട്ടുകൊണ്ടാലുംമുനികളെഞാൻപുരാ
കേട്ടതുപോലെകഥിക്കാംത്രിവിക്രമിൻ.
കാശിയിൽവെച്ചുചെയ്യുന്നപാപത്തിനു
ഭീഷണമാംഫലംസിദ്ധമാമേവനാം.
ഘോരദുരിതൗഘകാരിയെന്നാകിലും
വാരാണസിയിൽമരിച്ചവനാകിലോ.
പാരംസുകൃതിയായുള്ളവനില്ലൊ
ദാരുണമായയമയാതനയേതും.

നേരോടവനുടെശിക്ഷകനായുള്ള
ഭൈരവനെന്നറിവിൻ മുനികളേ.
ഭൈരവൻതന്നുടെശിക്ഷകളത്യന്ത-
ഘോരതരകംസഹിച്ചുകൂടായ്കമെ.
വാരാണസിയിൽ കൃതമാമഘത്തിന
പാരിച്ചദുഃഖമേതൊന്നുമേചൊന്നുവോ.
സൂക്ഷ്മതമാനമാളളുപോലതി
ദാരുണദുഃഖമനുഭവിപ്പിക്കവോൻ.
പാരംപുരാതനമാമിതിഹാസമി-
ന്നിരണ്ടംചൊല്ലാംശ്രുവിച്ചുകൊൾകേവരും.
നേരാകിലുകേൾക്കിലാക്ഷമകാശിയിൽ
ചേതകയില്ലാദ്ദുരിതത്തിലാശയം.
മുന്നാളുവായിവന്നക്രമേളക-
നെന്നപേരായൊരുബ്രാഹ്മണൻകാശിയിൽ.
ധന്യനവൻധാർമ്മികൻദയാപരൻ
മാനീദേവാർച്ചകനതിഥിപ്രിയൻ.
ഉന്നതവിത്തസമ്പന്നനനസൂയ-
നന്യോപകാരതൽശംഭുസേവകൻ.
നന്ദനന്മാരുമവനെൻറമാരങ്ങളു-
മന്യനധർമ്മൈകവത്സലന്മാർസദാ.
ശാസ്ത്രോക്തവാരതിഥിവാസരങ്ങളിൽ
തീർത്ഥനിഷേവണംചെയ്യുമവർമുദാ.
തത്രലിംഗാർച്ചനംക്ഷേത്രപ്രദക്ഷിണം
കേതിദാനാദ്യാചരിച്ചീടുംക്രമേളകൻ.
ഇത്ഥംബഹുവത്സരംനിജപത്നിയോ
മിത്രജനങ്ങളോടുകൂടവാണീടിനാൻ.
അത്യന്തധർമ്മിഷ്ഠനാമവൻതന്നുടെ
ചിത്തംകലുഷമായേതുംഭവിച്ചീലാ.
കാലക്രമംകൊണ്ടുതത്രകാശീപുരെ
കാലകാലൻതന്റെപാദകൈതാളമൻ.
മാഹൂരിയെന്നപേരാമൊരുഭൂസുര-
നാഗമിച്ചീടിനാൻതത്രവാസാർത്ഥമായ്.
ആഗമാന്തജ്ഞനവനങ്ങൊരുദിന-
മാഗതനായാൻക്രമേളകമന്ദിരം.

പിന്നെക്രമേളകൻതാനാരുമാനിജ-
മന്ദിരംതന്നിൽവസിച്ചാൻചിരകാലം.
അന്നുമഹാമയഗ്രസ്തനായേറവും
ഖിന്നനായന്തണികൎണ്ണീജലാന്തികെ.
പന്നഗശ്രുഷണക്ഷേത്രമതിൽവെച്ചു
തന്നുടെജീവനേയുംവെടിഞ്ഞാനവൻ.
എന്നേരംജൈവമൻറഗണങ്ങളിൽ
മൂന്നുപേരത്യന്തഘോരസ്വരൂപികൾ.
വന്നുപാശങ്ങളെക്കൊണ്ടുക്രമേളകൻ
തന്നെനിബന്ധിച്ചുഭൈരവൻതന്നുടെ.
സന്നിധൌകൊണ്ടുചെന്നാരവരന്നെരു
വഹ്നിപോലുജ്വലിച്ചുത്തരോഷത്തിനാൽ.
ദുൎന്നിരീക്ഷാസ്യനാംഭൈരവനന്തദാ
തന്നുടെഭൃത്യരോടേവമാദിശിച്ചാൻ.
കാൎത്തികകൎമ്മകരണത്തിലത്യന്ത-
മുത്സാഹിയായ്‌ട്ടിതാപാപനാമിവൻ.
ദുസ്സഹയാതനാദുഃഖങ്ങളെബ്ബഹു
വത്സരത്തോളംഭുജിക്കട്ടെസന്തതം.
ഇത്തരംഭൈരവൻതന്റെനിദേശത്താ-
ലുദ്ധതമാരായഭൃത്യജനങ്ങളും.
നിത്യംക്രമേളകൻതന്നെനിയോഗിച്ചി-
തത്യന്തയാതനാദുഃഖങ്ങളിലഹോ.
യാതനാദുഃഖമായായിരംവത്സര-
മെത്തുംകുറയാതനുഭവിച്ചീടിനാൻ.
അത്രകാലംശീതമായഹ്രദത്തിങ്ക-
ലത്യന്തദുഃഖംഭുജിച്ചിതുപിന്നെയും.
കീടദേഹത്തെധരിച്ചുനിൎക്കനാ-
യോടലുംപൂണ്ടുജലവിഹീനസ്ഥലേ.
ചൂടുംസഹിച്ചുകൊണ്ടേറിയവത്സരം
വാടിവിശന്നുവലഞ്ഞുവസിച്ചിതു.
പിന്നെയുംശലഭവായിരുപ്പത്തിരുന്നൂറാണ്ടു
മന്നിടവാഴ്ന്നാനതീവദുഃഖാൎത്തനായ്.
പിന്നെയുംസങ്കീൎണ്ണജന്മംധരിച്ചിതി
ഖിന്നതപൂണ്ടുവാണാൻക്രമേളൻചിരം.

പിന്നെയവൻക്രൂരദേഹംധരിച്ചുകൊ-
ണ്ടുന്നതദുഃഖനവാണ്ടോരനന്തരം.
ഭൈരവന്മാരായദ്ദൂതരവൻതന്നെ
ഭൈരവസന്നിധൌകൊണ്ടുചെന്നീടിനാർ.
ഭൈരവദൃഷ്ടിയാൽതന്നെക്രൂരമേലുകൻ
ഘോരമാംതീവ്രമെപൈശാചമായുൾതദാ.
മുപ്പതിനായിരംവത്സരമങ്ങിനെ
ക്ഷുൽപ്പിപാസാർദ്ദിതനായ്ചരിച്ചീടിനാൻ.
ഇത്തരമോരോദുരിതമനുഭവി-
ച്ചത്തലോട്ടംചിരംചെന്നോരനന്തരം.
മൃത്യുഞ്ജയൻശിവൻപാർവ്വതീവല്ലഭൻ
ഭക്തപ്രിയൻവിശ്വനായകൻശങ്കരൻ.
ചിത്രസ്യംഘോരപാപൌഘങ്ങളിൽനിന്നു
മുക്തനായോരുക്രൂരമേലുകന്തന്നുടെ.
ശ്രോത്രത്തിലൻപോടുതാരകമാംവാക്യ-
മാസ്ഥയോടങ്ങുപദേശിച്ചരുളിനാൻ.
താരകബ്രഹ്മോപദേശാൽക്രൂരമേലുകൻ
പാരംപരാനന്ദരൂപയാംമുക്തിയെ.
യാതനായീടിനാൻവാരണാസീകൃത
പാതകത്തിന്റെഫലംവിചാരിക്കിലൊ.
ദുസ്സഹമായതിഘോരയാംയാതനാ
നിസ്തന്ദ്രമാമെന്നുധരിച്ചീടണം.
ഇത്ഥംഗുരുവചനംകേട്ടനന്തരം
ചിത്തമോദേനമുനികൾചോദിച്ചിതു.
അത്യത്ഭുതമിച്ചരിതംഭോഗോമുനി-
സത്തമഞങ്ങടെവാക്കുകേൾക്കേണമെ.
നാനാവിധങ്ങളായുള്ളദേഹങ്ങളെ-
ദ്ദീനതപമാർന്നുധരിച്ചക്രൂരമേലുകൻ.
താനതിഭൈരവയാതനാദുഃഖങ്ങ-
ളനമാഴിഞ്ഞുഭുജിച്ചോരനന്തരം.
ആനന്ദരൂപകൈവല്യംഗമിക്കുന്ന
ദീനഭ്രഷ്ടവൻചൊന്നതുകാരണം.
മനങ്ങൾഞങ്ങൾക്കശേഷമെന്നായതു
നൂനംഭവാൻതീർത്തരുളീടുകവേണം.

ആകയാലീശപുരമഹത്തായതി-
ഘാതനാദോഗപ്രദമായപാതകം.
ചെയ്യുന്നതാതിമെളെ ചെയ്തീടിലത്യുഗ്ര-
മായുള്ളവജ്രലേപശാപമാംനിശ്ചയം.
ഇങ്ങിനെകേട്ടനേരംഗുരുതന്നോടു
തിങ്ങിനമോദാൽമുനികൾചോദിച്ചിതു.
മംഗലാത്മാവേ ഭഗവൻ ഗുരുമുനേ
ഞങ്ങളെല്ലാരുമിങ്ങു ചോദിക്കുന്നിതിന്നിയും.
അത്രകാശീപുരവാസംജനങ്ങൾക്കു
സതപോമോക്ഷകരസ്ഥമെന്നുള്ളതും.
പാർത്താലതിദുർല്ലഭംതന്നെയെന്നതു
കീർത്തുചൊല്ലീടാമസംശയമാകുന്നു.
പാതകംചെയ്യാതെകാശീപുരത്തിലു-
ലോകരിന്മാനുഷന്മാരുള്ളതാകിലോ.
വാക്യമേവംകേട്ടനേരംഗുരുതാനു-
മാകന്ദമാട്ടമുനിഭദ്രാദരാൽചൊല്ലി
നീകേട്ടില്ലാനിങ്ങൾചൊന്നതുസത്യമ-
ന്നോക്കിനാലാനിന്നിയുംകേട്ടുകൊള്ളുവിൻ.
മിക്കതുംപാപമുണ്ടാമെന്നിരിക്കിലു-
മക്കാശിയിൽവെച്ചുതന്നാകൃതമായ.
ഉത്തരംഗംഗാദിതീർത്ഥജലങ്ങളിൽ
മുഖ്യമാംസ്നാനാദിയെക്കൊണ്ടുമാദരാൽ.
മുക്കണ്ണലിംഗാർച്ചനാദികളെക്കൊണ്ടു-
മക്കലുഷംനശിച്ചീടുമസംശയം.
പിന്നെയറിയാതെചെയ്തുള്ളപാപവും
തന്നറിവാൽചെയ്തൊരല്പമാംപാപവും.
പന്നഗഭൂഷണനാംവിശ്വേശപാദാർച്ചനാൽ-
അന്നേനശിച്ചുപോയിടുംമുനികളേ.
മന്ദാകിനീസ്നാനലിംഗാർച്ചനാദിക-
ളൊന്നുമുപാർജ്ജിതമായതില്ലെങ്കിലോ.
ഉന്നതമാംമഹാപാതകസംഘവും
പിന്നെയുപപാതകത്തിൻസമൃദ്ധിയും.
എന്നിവയെക്കരവസന്നിച്ചയാതനാ
തന്നെയനുഭവിക്കേണംചിരകാലം.

സ്ഥൂലപാപംകാശിതന്നിൽനിന്നാർജ്ജിച്ചു
ചാലവേയന്യത്രപോയ്മൃതനാകിലോ.
സങ്കല്പകോടികളെക്കൊണ്ടുമേതുമേ
തൽകിൽബിഷംനശിച്ചീടുകയില്ലല്ലൊ.
നിത്യയാത്രാവിധികൊണ്ടുനശിച്ചുപോ–
മത്യന്തസൂക്ഷ്മപാപംധരിച്ചീടുവിൻ.
മന്ദാകിനിയിലുഷഃകാലമജ്ജനം
പിന്നെമദ്ധ്യാഹ്നമണികർണ്ണികയിലും.
മജ്ജനംചെയ്തുടൻവിശ്വേശപാദത്തെയും
ധുണ്ഡിടീകാന്തനാംപാർവ്വതീതന്നെയും.
ഉദ്ദീപ്തനാംദണ്ഡിരാജനെയുംപുന–
രദ്ദണ്ഡപാണിയെയുംഭൈരവനെയും.
നിത്യവുംകാശിയിൽപൂജചെയ്തീടിലോ
സന്താപംസൂക്ഷ്മപാപംനശിക്കുംദൃഢം.
ഉത്തരംയാത്രാപരനായ്സ്വധർമ്മത്തി–
ലത്യന്തനിഷ്ഠനാംയാതൊരുത്തൻസദാ.
തത്രകാശ്യാംവസിക്കുന്നിതവനുടൻ
മുക്തിസിദ്ധിച്ചീടുമില്ലൊരുസംശയം.
ഇത്തരംമാമുനിശ്രേഷ്ഠൻഭൃഗുമുനി
സത്തമന്മാരോടുരചെയ്തുതാദരാൽ.
ശ്രദ്ധയോടിതുകേൾക്കയുംചൊൽകയുംചെയ്കിലോ
സിദ്ധിക്കുമാനന്ദമാംപരമപദം.
മൃത്യുഞ്ജയവിശ്വനായകശങ്കര
ഭക്തപ്രിയകരുണാനിധേഗോപതേ.
മുരശത്രുപത്മജേന്ദ്രാദിപൂജിത
മിത്രാത്മജാന്തകശംഭോവൃഷദ്ധ്വജ.
കാത്യായനീമണവാളനിരന്തരം
കാത്തുകൊൾകെന്നിതന്നാകിളിപ്പൈതലും.

ശ്രീകാശിമാഹാത്മ്യം ഷഷ്ഠാദ്ധ്യായം സമാപ്തം.

—*—

# തൃതീയാദ്ധ്യായം.

ശാരികാകുലശിരോരത്നമാമ്പൈങ്കിളിപ്പെണ്ണെ
ചാരുഭാഷിണി ബാലശാരികേ പറകെടോ.
പെരികെയും വാരാണസീമാഹാത്മ്യത്തിന്നും കേൾപ്പാൻ
പാരമാഗ്രഹം വളർന്നീടുന്നു മനക്കാമ്പിൽ.
ശീതകച്ചേവം കേട്ടു പൈങ്കിളിമകൾ താനും
പാരാതെ തുടർച്ചെയ്തുളത്യന്തം മോദത്തോടെ:
ലോമശാദികളായ താപസേന്ദ്രന്മാർക്കു
മാമുനിയോടു ചോദ്യം ചെയ്താർ പിന്നെയുമേവം
പാർവ്വതീസാന്നിദ്ധ്യത്താൽ സ്വധർമ്മിഷ്ഠന്മാരടെ.
സർവ്വപാപവും സംനാശിപ്പിക്കുന്നതായി
സ്വർന്നദീജലകണൌഘങ്ങളേറ്റു ശീതളമാം
പന്നഗാഭരണന്റെ മന്ദിരമഹാത്മ്യം.
ഏറ്റവും കൗതൂഹലരസമാം കാശിതന്റെ
ശ്ലാഘ്യമാം മാഹാത്മ്യത്തെസ്സർവ്വരും കേട്ടെങ്കിലും.
ചൊരവർക്കതൃപ്തിമേവിക്കുന്നില്ലാകയാലെ
മാരാരിന്നിയുമതു ചൊല്ലണം ദയാനിധേ.
സത്തമന്മാരാം മുനിമാരുടെ ഗിരം ശ്രവി-
ച്ചിത്തരം ഭൃഗുമുനിപുംഗവനരുൾചെയ്താൻ.
ശ്രദ്ധയാ ശങ്കവിട്ടു കാശിതൻ മാഹാത്മ്യത്തെ-
യെത്രയും സ്ഥിരബുദ്ധ്യാ കേട്ടുകൊള്ളുവിനെങ്കിൽ.
അത്യന്തം പുരാതനമാകിയോരിതിഹാസ-
മത്ര ഞാനുരചെയ്യാം മുന്നം കേട്ടതുപോലെ.
പാർത്തലേ പുരാ സുപർവ്വാവെന്ന പേരാർന്നൊരു
പാർത്ഥിവൻ സോമവംശം തന്നിലുണ്ടായിരുന്നു.
ക്ഷാത്രമാം ധർമ്മമാർഗ്ഗം പിഴച്ചീടാതെ നിജ-
മാത്യഭൃത്യാപാർശ്വപുത്രാദിസമ്പത്തിയോടും.
ദ്വാദശാക്ഷൗഹിണീശനായിട്ടവൻ നിത്യം
മോദേന നിജരാജധാനിയിൽ വാഴുംകാലം.
നായാട്ടുതന്നിലതിയായ മോഹമാർന്നീ
നായകൻ സല്പ്പരിചാരന്മാരോടും ചേർന്നു.
സത്വരഗതിയാകുമശ്വത്തിന്മുകളേറി
അത്യർത്ഥഘോരമായ കാനനം പ്രവേശിച്ചാൻ.

ഘോരമാം വനത്തിൽനിന്നങ്ങു ദുഷ്ടങ്ങളായീടും
ശോണിതഭോജനങ്ങളാകിയ ശരങ്ങളാൽ.
ഹരിണീസകലങ്ങളാം ഹരിണൌഘങ്ങളേയും
കരിണീയുക്തന്മാരാം കരിവീരന്മാരേയും.
മഹിഷവരാഹാദിമൃഗസംഘങ്ങളേയും
സഹസാ കൊന്നുകൊന്നു നടന്നു വനാന്തരേ.
വാജിതൻവേഗത്തിനാലാവനം തന്നിൽനിന്നു
രാജാവുമന്യവനം പ്രാപിച്ചാനതിവേഗാൽ.
ചാരന്മാർ ചമൂശൻ തന്നെക്കാണാഞ്ഞു ഖേദാൽ
പാരമെ തദ്രാജ്യം നോക്കിഗ്ഗമിച്ചുവാണീടിനാർ.
വീരനായീടും നൃപപ്പ്വാവുമാകാനനത്തിൽ
പാരമേ വിശ്രാന്തനായ്നടകൊണ്ടാൻ ശാന്തമേ.
നൂതനപത്മാസ്യമായത്യന്തം നിർമ്മലമായ്
ചാരുതമോഹനമതായ്സ്ഥിതമൈകരവദൃശ്യമായ്.
മത്തലോലംബാകുലാളകസംശോഭിതമാ-
യത്യന്തം മന്ദസ്മിതമധുരമായിപ്പിന്നെ.
നിത്യവും കാമോത്സുകമായതിപ്രസന്നമായ്
വർത്തിച്ചീടിന നിജകളത്രമെന്നപോലെ.
തത്ര കണ്ടിതു പൻനല്ലൊരു സരോവര-
മെത്രയും കൌതൂഹലം പൂണ്ടതിലപ്പൊന്നേരം.
ചിത്തജകാന്തയാം രതിതാനന്യയായ
മൂർത്തിയെ പ്രാപിച്ചപോലത്യന്തം സുന്ദരിയായ്.
എത്രയും കൃശോദരിയായ്നിജസഖീജന
യുക്തയായ് പാടലായതാക്ഷിയായ് സ്തനാഢ്യയായ്.
താരുണ്യപൂർണ്ണിതാപാംഗാന്തഭൃംഗജാലങ്ങളെ
പ്പാരം വർഷിണിയായിഹാരാഢ്യവക്ഷോജയായ്.
തത്തീരദേശേ മന്ദവായുശീതളതരേ
നിസ്തുല്യാനന്ദമോടും കേളീലോലുപയായി.
താരാനായകതുല്യവദനാംബുജയായ
നാരീരത്നത്തെക്കണ്ടാനന്നേരം നരവീരൻ.
വാരിജാക്ഷിമാർ ദ്രുതം ദർശനമാത്രത്താലെ
പുരുഷന്മാരെപ്പാരം മോഹിപ്പിക്കുന്നവല്ലൊ.
അങ്ങിനെയുള്ള നാരീമണിയെക്കണ്ടുനൃപ
പുംഗവൻ താനാഞ്ചിന്തിതനായ് ചോദിച്ചാനേവം.

നല്ലാരിൽമണിശരച്ചന്ദ്രസങ്കാശാനനേ
കല്യാണിഭവതിയാരാകുന്നുമന്മനോഹരേ.
മല്ലാക്ഷികിന്നരിയോദേവിയോപന്നഗിയോ
അല്ലാതെമനുഷ്യസ്ത്രീയോഗന്ധർവ്വനാരിതാനോ.
ചൊല്ലുകമടിയാതെകേൾപ്പാൻഞാനഹമെങ്കി-
ലുല്ലാസംവളരുന്നുചഞ്ചലതരാപാംഗി.
ഇത്തരംനൃപപുത്രിൻവാക്കുകൾകേട്ടനേരം
ഉത്തമണികുലമാളിയിവണ്ണമുരചെയ്താൾ.
പ്രത്യർത്ഥികുലവനദഹനൻമഹാധീരൻ
കീർത്തിമാൻവിശാലാക്ഷനെന്നാഖ്യനാംനൃപന്റെ.
പുത്രിഞാൻചന്ദ്രികയെന്നാകുന്നുമമനാമ-
മിത്രനാളവുംപരിണീതയല്ലറിഞ്ഞാലും.
നിസ്തുലഗുണഗണയുക്തനാംവരനാരെ-
ന്നത്രചൊല്ലീടാമെന്നാൽകേൾപ്പാനാഗ്രഹിക്കുന്നു.
ഉത്തമനായവരനേതുമേമടിയാതെ
സത്വരംമമപാണിഗ്രഹണംചെയ്തുകൊൾക.
മത്തകാശിനീമണിതന്നുടെവാക്കുകേട്ടു
പൃത്ഥ്വീശൻതാനുംപുനരവളോടേവംചൊന്നാൻ.
പാർത്ഥിവനായനൃപപുത്രനുംഞാൻനായാട്ടിനാ-
യത്രവന്നിതുവനംതന്നിലെന്നറികെടോ.
ഉത്തമേനീയിന്നന്യപരിണീതയല്ലെന്ന-
തത്രഞാനറിയുന്നിതെന്നാലുമിതുകേൾനീ.
നിന്നുടെതാതൻവിശാലാവനീശൻനിനന്ന-
തന്നാകിൽവഴിപോലെസ്വീകരിച്ചീടാമല്ലൊ.
അന്യഥാചെയ്യുന്നതുംയോഗ്യമല്ലെടോബാലെ
കന്യാദാനത്തിലധികാരവുംതാതനല്ലൊ.
എന്നതുകൊണ്ടുവിശാലാക്ഷഭൂപാലൻനിന്നോ-
സ്സുന്ദരീമണേമനക്കട്ടുമത്താട്ടും.
മന്നവൻതന്റെഗിരമീവണ്ണംകേട്ടനേരം
കണ്ണൽനേർമിഴിതാനുംനൃപനോടേവംചൊന്നാൾ.
എന്നുടെതാതൻവോൻകനിക്കുമത്തോട്ടു-
മെന്നെനൽകീടുകെന്നുണ്ടാകയില്ലനൂനം.
ഇന്നുമെചെയ്യുസത്യംപടികയില്ലാതാത-
നെന്നുമേക്ഷത്രധർമ്മനിശ്ചലചിത്തനല്ലൊ.

കാന്താരവിന്ദനേത്രൻതന്നുടെവാക്കുകേട്ടു
സ്വാന്തമോദേന നൃപവീരനുംചോദിച്ചിതു.
എന്നെടൊ നിശാചരരാജൻതന്റെസത്യമുള്ള-
മെന്തിനാലുണ്ടായിതവംചെയ്യുകതന്നാലുമെല്ലാം.
ദന്തിഗാമിനീമണേചൊല്ലീടുകിക്കഥയ്ക്കുത്തി-
ലന്തരമെന്യെയത്നാൽചെയ്യാൻഞാനാകുംവണ്ണം.
ഭൂവരൻതന്റെവാക്യമീവണ്ണംകേട്ടനേരം
ഭാമാമണേനനാരീമണിയുത്തരംചെയ്താൾ.
പാർവ്വതീപതിയായവിശ്വനായകൻതനി-
ക്കാവാസമായിട്ടുള്ളകാശിയെന്നൊരുപുരി.
കേവലംമോക്ഷഫലപ്രാപ്തിസാധനമതു
ദേവന്മാരാലുമാരാധിക്കപ്പെട്ടിരിക്കെടൊ.
അവിടെക്കണ്ഠധരനെന്നൊരുരാജാവുണ്ടാ-
ണ്ടവനൊരുശ്രീമാൻധർമ്മാത്മാമഹാബലൻ.
അവനീശനാംകണ്ഠധരനുമെന്റെതാത-
സവിധംപൂകയാചിച്ചീടിനാനൊരുദിനം.
ധരണീപതികുലരത്നമെവിശാലമെ
തരികതവപുത്രിയാകിയചന്ദ്രികയെ.
ഗിരമിങ്ങിനെകേട്ടനേരത്തുമമതാതൻ
തരസാകണ്ഠധരൻതന്നോടുചൊല്ലീടിനാൻ.
തരികയില്ലാമമപുത്രിയെഭവാനുഞാൻ
ചപലംശമിച്ചാലുംനൃപതേകണ്ഠധര.
മമതാതൻതന്റെവാക്യമിങ്ങിനെകേട്ടപാരം
മമതയോടുമർത്ഥിച്ചീടിനാൻപുനരപി.
ബഹുധാപ്രാർത്ഥിച്ചൊരുനൃപതിക്കെയിക്കൊണ്ടു
മഹിതനാമതാതൻകൊടുത്തീലെന്നെത്തദാ.
സഹിതാസാധിയാതെകുപിതനായ്നിജ-
ഗൃഹമുൾപ്പുക്കകണ്ഠധരനാംവാണശേഷം.
നരവീരനാംമമജനകൻതന്നെക്കൊണ്ടു
പറവാൻപലപലദുർവ്വചസ്സുകളെയും
ഉരചെയ്യിച്ചിതുസ്വപുരോഹിതൻതന്നെ
ത്വരസാപുരോഹിതൻതാതനെക്കണ്ടുചൊന്നാൻ.
ധരണീപതേകണ്ഠധരനാംനൃപൻനിന്നോ-
ടുരചെയ്യുവാൻചൊന്നവാക്കുകൾകേട്ടുകൊൾക.

നിന്നുടെ കന്യകയാം ചന്ദ്രികാ തന്നെ ഞാനും
നിന്നോടു ബഹുതരം വഴിപോലർത്ഥിച്ചിട്ടും.
തന്നതില്ലതിക്രുദ്ധനാകിയ ചോളനെന്നാ-
ലിന്നു ഞാൻ ഭൃത്യാമാത്യബന്ധുക്കളോടും നിന്നെ.
ക്കൊന്നുടൻ തവ പുത്രിയാകിയ ചന്ദ്രികയെ
മന്ദമെന്നിയേ കൊണ്ടുപോരുവനെന്നു നൂനം.
ഏവം പുരോഹിതൻ തന്നുടെ വാക്കു കേട്ടു
മന്നവനായ മമ താതനുമരുൾചെയ്തു.
ഉന്നതപാപശീലനാകിയ കണ്ഠധരൻ
തന്നോടു പറകെടോ വിപ്രപുംഗവ ഭവാൻ.
ദുർന്നയവാരിരാശിയാകിയ നിനക്കു ഞാ-
നെന്നുടെ പുത്രി തന്നെ നൽകുകയില്ല നൂനം.
അന്യനാമൊരു വരൻ തന്നെ സ്സിദ്ധിച്ചീലെന്നാ-
ലിന്നു മൽപുത്രീ പതി നീ താനല്ലാതെ തന്നെ.
സന്നിധൗ ചിരം വസിക്കട്ടെ ഞാനൊ തവന്ന
നന്ദിനീ തന്നെ കൊടുക്കണമെന്നില്ലലോ.
ഇന്നു ഞാൻ നിന്നെസ്സമരാങ്കണേ ഭൃത്യാമാത്യ-
രൊന്നിച്ചു വധിച്ചുടൻ കാശിയിൽ വെച്ചു തന്നെ.
ചന്ദ്രിക തന്നെ ദാനം ചെയ്യുന്നുണ്ടു നൂന-
മെന്നുടെ വാക്യമെന്നുമസത്യമായ്‌വന്നിടാ.
എന്നിവണ്ണമെ ചൊല്ലിയയച്ചാൻ പുരോഹിതൻ
തന്നെയുമെൻ താതനെന്നറിഞ്ഞാലും ഭവാൻ.
അന്നു മുതലായിട്ടിവർക്കു വൈരം തമ്മിൽ
വന്നതിന്നുള്ള ഹേതുവേവമെന്നറിഞ്ഞാലും.
ഉന്നതമായൊരു സൈന്യം തന്നുടെ സമതയാ-
ലൊന്നുമേ രണ്ടുപേർക്കും തോൽവിയില്ലയേതും.
സമരം ഘോരമായിട്ടെപ്പോഴുമുണ്ടാകുന്നു
സമമായ്‌തന്നെ കാണുന്നിതപ്പോഴെല്ലാം.
അതിൽ ജയാജയമവർക്കു സിദ്ധിയാത
ശമവും പൂണ്ടുവാണീടുന്നിതങ്ങിരുവരും.
എന്നതു കൊണ്ടു ചൊല്ലുന്നു ഞാൻ നരപതേ
തന്നീടുകില്ലാ ഭവാൻ തനിക്കിന്നെന്നെ താതൻ.
എന്നെ നീ പരിഗ്രഹിച്ചീടണം വിശേഷിച്ചും
കന്യകാമാർക്കുള്ളാധിയറിയുമല്ലോ ഭവാൻ.

സുന്ദരീരത്നമവളെല്ലാമെപറഞ്ഞിട്ടും
മന്നവൻതപോഭാഗ്യമതെയെല്ലാമെകേൾക്കയുണ്ടായില്ല.
പിന്നെയുമുടൻപവനനവളെസ്സ്വയമോക്തിയാൽ
അന്നായമാശ്വസിപ്പിച്ചുചൊല്ലിനാൻനയത്തോടെ.
തനൂദരിമാർമൌലേബാലശീതാംശുഫാലേബാലേ
ഖിന്നതവേണ്ടാലേശവുമെന്നാകമ്പിൽ.
എന്നോടുകൂടിപ്പോന്നുകണ്ടാലുംതാവകാന്തൻ
തന്നുടെസവിധത്തിലെത്തുമെമടിയാതെ.
ധന്യയാംവിശാലനെക്കണ്ടുടൻവേണ്ടപോലെ
യിന്നതൊന്നാചരിച്ചുകൊള്ളുവൻമനോഹരെ.
എന്നതുചൊല്ലിട്ടുപവനൻചന്ദ്രികയോടുംകൂടി-
ച്ചെന്നുകണ്ടിതുവിശാലാഖ്യനാംനൃപേന്ദ്രനെ.
തന്നുടെരാജധാനിതന്നിലാഗതനായ
ചന്ദ്രവംശജനായസ്വപ്രഭാവിനെക്കണ്ടു.
വന്നാദരത്തോടുംപൂജിച്ചുവിധിപോലെ
യുന്നതസിംഹാസനംതന്നിലങ്ങിരുത്തിനാൻ.
പിന്നെയസ്സ്വപ്രഭാവന്നൃപതിവീരനോടു
നന്ദിപൂണ്ടുരചെയ്യാനന്നേരംവിശാലനും.
ചന്ദ്രവംശാലങ്കാരഭൂതനാകിയഭവാൻ
തന്നാൽഞാൻസനാഥനായ്വന്നിതിന്നറിഞ്ഞാലും.
എന്തുനിനച്ചിപ്പോളിവിടെക്കുവന്നതുംപിന്നെ
സ്സംഗതിയെന്തെന്നതുമരുളിച്ചെയ്തീടേണം.
ഇങ്ങിനെവിശാലരാജൻതന്റെവാക്കുകേട്ടു
തിങ്ങിനമുദാപറഞ്ഞീടിനാൻസ്വപ്രഭാവനും.
ഞാനൊരുദിനംനായാട്ടിനുള്ളൊരുമോഹാൽ
കാനനാന്തരത്തിങ്കൽസഞ്ചരിച്ചീടുന്നേരം.
മാനസതുല്യമായീടുന്നൊരുസരോവര-
സ്ഥാനത്തുമച്ചുവൽപുത്രിയെക്കണ്ടീടിനേൻ.
മാനസംതന്നിലേറ്റംകൌതുകമുൾക്കകയാൽ
മാനിനീരത്നമായിവിളങ്ങുംചന്ദ്രികയെ.
മാനനീയനാംഭവാൻതന്നോടുയാചിപ്പാനായ്
ഞാനിഹവന്നീടിനേനിപ്പോളെന്നറിയുക.
മേദിനീപതേപുത്രീതന്നെനീവിധിപോലെ
മോദമോടിനിക്കിന്നുനൽകീടുകമടിയാതെ.

സാദരം സുപർവ്വാവിൻവാക്യങ്ങളേവം കേട്ടു
നീതിമാൻവിശാലനുമീവണ്ണമുരചെയ്താൻ.
ഭൂതധാത്രിയിൽ ഭവാൻതനിക്കുതുല്യനായി-
ട്ടേതൊരു നൃപൻതാനുമില്ലതുകൊണ്ടു ഞാനും.
പ്രീതിസംയുതം ഭവാൻ തനിക്കായ്ക്കൊണ്ടുതന്നെ
കാതരാക്ഷിയാം മമ പുത്രിയെ നല്കീടുവൻ.
ധൂർത്തനായിട്ടും കണ്ഡധരനെന്നതൃമിത്ര-
ഗാത്രസംയുതാം സമരാങ്കണന്തന്നിൽ വെച്ചു.
മിത്രപുത്രാലയത്തിന്നായച്ചു ശേഷം മമ-
പുത്രിയെ വാരാണസീപുരിയിൽ വെച്ചു പിന്നെ.
വേധസമ്മോദം വേൾപ്പിച്ചീടുവനെന്നു മുന്നേ
സത്യം ചെയ്തിരിക്കുന്നു ഞാനെന്നറികിലും.
ശക്തിമാനാകും ഭവാനതിനു സഹായത്താൽ
ദുഷ്ടനായ കണ്ഡധരനെ കൊന്നിട്ടുടൻ.
ഉത്തമനായ ഭവാൻ തനിക്കു പുത്രിതന്നെ
ച്ചിത്തസന്തോഷത്തോടെ നൽകീടാമെന്നതു നൂനം;
ഭൂമീശനായ വിശാലൻ തന്റെ വാക്കു കേട്ടു
ധീമാനാം സുപർവ്വാവുമീവണ്ണമുരചെയ്താൻ.
സോമനേർമുഖിയായ ചന്ദ്രികാതന്നെയിപ്പോൾ
സാമോദം നൽകീടുക നാഴികമറിയാതെ.
പിന്നെ ഞാനക്ഷണം കൊണ്ടുടൻ കണ്ഡധരൻ
തന്നെ നിഗ്രഹിച്ചീടാമില്ല സംശയമേതും.
മന്നവനായ സുപർവ്വാവുതൻ വാക്കു കേട്ടു
പിന്നെയും വിശാലഭൂപാലകനുരചെയ്താൻ.
കന്യകാദാനം ചെയ്തീടേണമെങ്കിലോ കാശി
തന്നിൽ വെച്ചല്ലാതെ ഞാൻ ചെയ്കയില്ലൊരിക്കലും.
മന്ദമെന്നിയെ തത്ര ഗമിക്ക ഭവാൻ മമ
ചന്ദ്രികാതന്നെ വേട്ടുകൊള്ളുക വൈകീടാതെ.
മേദിനീശനാം വിശാലൻ പറഞ്ഞതു കേട്ടു
മോദേന സുപർവ്വാവുമീവണ്ണം ചോദ്യം ചെയ്താൻ.
ഭൂതലെ വാരാണസിയാകിയ പുരിക്കെന്താ-
രാധിക്യമാകുന്നതെന്നീ ചൊല്ലുക വഴിപോലെ.
ഹേതുവെന്തായിട്ടവിടെ വെച്ചാത്മജാദാനം ചെയ്വാൻ
ചേതസാ കല്പിക്കുമെന്നതുമുരചെയ്ക.

ജാതകൌതുകാസ്യപൎവ്വാവൃതൻവാക്യംകേട്ടു
പ്രീതനാംവിശാലനുമീവണ്ണംചൊല്ലീടിനാൻ.
വേദങ്ങൾപോലുംകാശിമാഹാത്മ്യംചൊല്ലീടുവാ-
നേതുമേസമൎത്ഥങ്ങളാകയില്ലറികെടോ.
ധൎമ്മിഷ്ഠന്മാരാമവരവിടെച്ചെയ്യുന്നതു
നിൎമ്മലമനന്തമാംഫലദമായ്വന്നീടും.
ക്ഷുൽകൃശനെന്നാകിലുംനീചനെന്നിരിക്കിലു-
മക്കാശീപുരംതന്നിൽവസിച്ചീടുന്നവൻ.
മുക്തിയാംകന്യാവരിച്ചീടുകനിമിത്തമാ-
മെത്രയുംപവിത്രനായ്ശ്രേഷ്ഠനായ്ഭവിച്ചീടും.
അന്യദിക്കിങ്കൽവസിക്കുന്നവൻസധൎമ്മിഷ്ഠ-
നെന്നാലുംസാൎവ്വഭൌമൻതന്നെയെന്നിരിക്കിലും.
മന്നിതിൽശക്തവാസയോഗ്യനാകയാലവ-
നെന്നുമെശ്രേഷ്ഠനായിപ്പൂജിക്കയില്ലന്യനാം.
മുമുക്ഷുസാരമായീടുന്ന സദ്വൃത്തി-
ന്മാരായിട്ടുത്തരംഗാവലീസംഗമികൾ.
ഏറ്റവുംമതിമാന്മാരായ്ശാസ്ത്രചിന്തകന്മാരാം
കാമരാഗമുള്ളൊന്നാശചന്മാർസഹാദരം.
പോരാതവരുമവിമുക്തമെന്നുമോചിക്കുന്നി-
ല്ലാരുമില്ലവിമുക്തമാഹാത്മ്യമുരചെയ്വാൻ.
യാതൊരുമൎത്ത്യൻനിജദേഹനാശത്തോളവും
പൂതമാമവിമുക്തംതന്നിൽവാഴുന്നിതെന്നാൽ.
മോദമോടവൻജീവിച്ചിരിക്കുമ്പോഴുംശൂന്യ-
യാതനെന്നാലുംവിശ്വനാഥൻതാൻരക്ഷിച്ചീടും.
ഗൃഹസ്ഥനെന്നാകിലുമെന്നവൻകാശിവാസ-
മോരാതെചെയ്യാനുള്ളിലാഗ്രഹിക്കുന്നെങ്കിൽ.
സാരനാമവൻധൎമ്മനിഷ്ഠനാംദ്വിജേന്ദ്രന
നേരോടെധനധാന്യവസ്ത്രഭോജ്യാദികളെ.
പാരംശ്രദ്ധയാദാനംചെയ്തീടുമാദരത്തോടും
പാരാതെസേവിച്ചീടിലനന്തംഫലമുണ്ടാം.
യാതൊരുമൎത്ത്യൻവാരാണസിയാംപുരിതന്നിൽ
വീതരാഗദ്വേഷനാംബ്രാഹ്മണശ്രേഷ്ഠൻതന്നെ.
സാദരംവസിപ്പിക്കുന്നാകിലുമവൻതന്റെ
മേദുരമായദുഷ്ടസംസാരബന്ധംതന്നെ.

ഭൂതനായകൻപരിതുഷ്ടികളൊടുത്തുകൊ-
ണ്ടെതൊരുപ്രകാരവുംഭൂതസ്ഥാനമെന്നാകിലും.
പൂതനായവൻഭൂസുരേന്ദ്രനെക്കാശിതന്നിൽ
സാദരംവസിപ്പിച്ചുകൊള്ളണംമോക്ഷാർത്ഥമായ്.
മണികർണ്ണികാതന്നിൽമജ്ജനംചെയ്യുവോരിക്കൽ
ഫണിഭൂഷണനാംവിശ്വനാഥനെദ്ദർശിക്കിലോ.
ഉണ്ടാവാന്മാരാമവർക്കില്ലല്ലൊഗർഭവാസ-
മരണാദവുംപിന്നെയമലോകംനരപതേ.
ഉത്തരദിശപ്രവാഹിനിപാവനീമന്ദാകിനീ
ഉന്നതിദാത്രീതീർത്ഥകോടിശതസംയുതാപുണ്യാ.
അത്യർത്ഥമവ്യാകൃതജലസംയുതാദേവി
നിസ്സൃത്യാദ്രീതൊഘനാശിനീജഹ്നുസുതാ.
പൂതനാംജാതിപുഷ്പജാതശാഖയെസ്സദാ
മുന്നാണനമാധവക്ഷേത്രത്തിങ്കലുവാക്കി.
വർത്തിച്ചീടുന്നുവാരാണസിയാംപുരിതന്നിൽ
നിത്യവുമെന്നുധരിച്ചീടുകനൃപോത്തമ.
സർവ്വനിർജ്ജരന്മാരുംസർവ്വഗന്ധർവ്വന്മാരും
സർവ്വദാസർവ്വകർമ്മസമൃദ്ധിസിദ്ധിപ്പാനായ്.
ശർവ്വാണീകാന്തനായവിശ്വനായകൻതന്നെ
നിർവ്വാദംവിധിപോലെസേവിച്ചീടുന്നുവല്ലൊ.
ശ്വേതകിയെന്നുപേരാംഭൂപാലശേഖരൻമുന്നം
ചെയ്തസത്രക്രിയയൊട്ടുമായിരംസംവത്സരം.
ഭൂതേശനായവിശ്വനാഥനെസ്സേവചെയ്തു
മോദിപ്പിച്ചിതുയാഗസിദ്ധികളനന്തരം.
നീലലോഹിതൻനൃപവീരനാംശ്വേതകിയെ-
ക്കൈലാസാചലസ്ഥാനേവസിപ്പിച്ചിതുപിന്നെ.
ശൈലാരിതന്നെക്കുറിച്ചുവിടെനൂറുവർഷം
ചാലവേതപസ്സുചെയ്തീടിനാൻശ്വേതകിയും.
ഭൂതധാത്രീശൻതന്റെതപസാസന്തുഷ്ടനാം
ഭൂതിഭൂഷണൻദുർവ്വാസാവിനെനിയോഗിച്ചാൻ.
ശ്വേതകിതന്റെയജ്ഞസിദ്ധിക്കായമരേന്ദ്രൻ
പ്രീതിയോടധ്വരത്തെച്ചെയ്യിച്ചാൻവിധിപോലെ.
മന്നിതിലേവംഭൂതമാകിയവാരാണസി
തന്നെച്ചൊല്ലുന്നുസിദ്ധിക്ഷേത്രമെന്നതുംപിന്നെ.

ഗന്ധൎവ്വയക്ഷകിന്നരാപ്സരോഗണങ്ങളും
ബന്ധുഗോത്രിമാരാംസവ്വൎശ്യജനങ്ങളും.
അന്തരിക്ഷാന്തരേഘോരസംഗരംകണ്ടുകൊണ്ടവാ-
നന്തരമ്മോദേനവന്നുനിറഞ്ഞോരനന്തരം.
ഇന്ദ്രനംബൃഹസ്പതിയാകിയഗുരുതന്നെ
വന്ദിച്ചുകാശീവൃത്തമറിവാൻചോദ്യംചെയ്താൻ.
യുദ്ധഭൂമിയിൽത്യക്തജീവന്മാരായീടുന്ന
യോദ്ധാക്കന്മാരെയെല്ലാംകൊണ്ടുപോയീടുവാൻ.
വെള്ളമാമോദേനവിമാനങ്ങളിൽവാണീടുന്നോ-
രപ്സരസ്സുകളുടെസംഘത്തെക്കണ്ടീലയോ.
ശുദ്ധമന്ത്രസദ്ഗുരോഭഗവൻവാചസ്പതേ
സിദ്ധിയെന്തിവൎക്കെന്നതരുളിച്ചെയ്യേണമേ.
വൃത്രനാശനൻതന്റെവാക്യമിങ്ങിനെകേട്ടു
ചിത്തമോദേനബൃഹസ്പതിയുമരുൾചെയ്തു.
ചിത്തജസന്ദീപനസാധനങ്ങളായ്മുനി-
സത്തമചിത്തസമ്മോഹനകാരണങ്ങളാം.
ഉത്തമനാരിമുഖ്യമാരായീടുന്നോരിവരെ
മുഗ്ദ്ധനേത്രാന്തരംഗങ്ങളിക്കാശീപുരെ.
മൃത്യുനാശനനായവിശ്വനായകൻശിവൻ
തത്വജ്ഞാനമുപദേശിക്കനിമിത്തമായ്.
ശസ്ത്രസന്ത്യക്തപാപന്മാരായിമരിക്കുന്ന
യോദ്ധാക്കന്മാരിൽവൃഥാഫലങ്ങളായവരു.
സുന്ദരിമാരായീടുമപ്സരസ്ത്രീകളുടെ
മിന്നുന്നവിമാനങ്ങളൊക്കെയുംയോദ്ധാക്കളാൽ.
ശൂന്യങ്ങളായിത്തന്നേവിക്കംതദാഗത-
മിന്നുപോകേണമിവരില്ലസംശയമേതും.
പാൎവ്വതീകാന്താവാസമായീടുമിക്കാശിയിൽ
സൎവ്വഭാഗ്യന്മാരായീടുകിലവരെല്ലാം.
നിൎവ്വാണലക്ഷ്മീപരിസേവിതന്മാരാകയാൽ
സൎവ്വദാഭോഗാകലമാനസമാരായീടും.
ഗീൎവ്വാണനാരിമാരാമിവൎക്കിങ്ങിനെപിന്നെ-
യേവലമവരുടെസംഗമംസിദ്ധിപ്പതും.
ബ്രഹ്മാദികീടാന്തമായുള്ളോരുശരീരിക-
ളിമ്മഹാക്ഷേത്രെവെച്ചുമൃത്യുവെപ്രാപിച്ചാകിൽ.

വെണ്മതികലാചൂഡൻതാനവരുടെകൎണ്ണെ
നിൎമ്മായംതാരകബ്രഹ്മമക്ഷരംജപിച്ചീടും.
പിന്നെയങ്ങവൎക്കൊരുസംസാരദുഃഖമെന്നും
വന്നുകൂടുകയില്ലെന്നറികശതക്രതൊ.
അന്ത്യദിക്കിൽവെച്ചുമൃതന്മാരായോൎക്കിഹ
നന്നായിശ്രാദ്ധകൎമ്മാചരിക്കുന്നാകിലൊ.
പിന്നെയങ്ങമരീശസ്ഥാനമാംകൈലാസാദ്രി
തന്നിലമ്പോടുജനിച്ചീടുമെന്നറികെടൊ.
പന്നഗാഭരണനാംഭഗവാനമഹാദേവൻ
തന്നുടെദേവിയായപാൎവ്വതിയോടുംകൂടി.
അന്ത്യനാംജന്തുക്കൾക്കുമുക്തിയെക്കൊടുപ്പാനായ്
വന്നിഹവാരാണസീക്ഷേത്രത്തിൽവാണീടുന്നു.
അത്രസംശയമെന്ത്യയാതൊരുയോദ്ധാക്കന്മാ-
രസ്ത്രസംപാതത്താലെജീവനെവിടുന്നവൊ.
മുക്തിഗന്മാരാമവൎപുരസ്സുകളുടെ
നേത്രഗോചരന്മാരായ്വരികയില്ലയല്ലൊ.
വിസ്തരിച്ചുവംപറയുന്നതെന്തിന്നുഞാനു-
മത്യന്തസംക്ഷേപിച്ചുചൊല്ലുവൻദേവപതെ.
മൃത്യുനാശനക്ഷേത്രമൃതന്മാരായോരെല്ലാം
സച്ചിദാനന്ദബ്രഹ്മമാവതെപ്രാപിക്കയാൽ.
അച്യുതാഗ്രജനായനിന്നുടെനേത്രങ്ങൾക്കും
നിശ്ചയംഗോചരന്മാരാകയില്ലവർനൂനം.
ജീവനാംഗുരുതന്റെഭാഷിതമേവംകേട്ടു
ദേവേന്ദ്രൻതാനുമാശ്ചൎയ്യാനന്ദസമേതനായ്.
ദേവസുന്ദരീസംഘാതന്നുടെപ്രയത്നാവും
കേവലംവൃഥാഫലമെന്നുമോൎത്തീടിനാൻ.
വീരനായീടുംസ്വപൎവ്വാധിപനാടനന്തരം
നേരിട്ടാൻകണ്ഠധരൻസേനയോടുപേതനായ്.
പാരിടമെല്ലാമിളകീടുമാറവർതമ്മിൽ
പോരതിഭയങ്കരമാംവണ്ണംചെയ്തീടിനാർ.
വാരണതുരഗാദിപത്തികൾതമ്മിൽ
ഘോരമാംവണ്ണമായുദ്ധംതുടങ്ങിയന്നേരം.
പാരെല്ലാമേററംപൊടികൊണ്ടുമറയുന്നു
വാരിധിജലമെല്ലാമിളകിമറിയുന്നു.

സൂൎയ്യദേവനുംമേഘംതന്നുള്ളിൽമറയുന്നു
വീരന്മാരായുള്ളവർധൈൎയ്യേണനിന്നീടുന്നു.
ഭീരുക്കളായുള്ളവർപേടിച്ചുമണ്ടീടുന്നു
പോരതിൽമരിപ്പവർകൈവല്യംപ്രാപിക്കുന്നു.
നാരദൻവീണാഗാനംചെയ്തുംരസിക്കുന്നു
ചോരകളോരോനദീരൂപമായൊലിക്കുന്നു.
വാരണാശ്വങ്ങളൊക്കെക്കോലൊററവീണീടുന്നു
തേരുകളുംപൊടിഞ്ഞവനീതലേപതിക്കുന്നു.
മന്നവനായകണ്ഠധരനുംസുപാൎശ്വാവു-
മന്യുനാഘോരമാംസമരംചെയ്യുന്നേരം.
ഉഗ്രവീൎയ്യനായസുപാൎശ്വാഖ്യൻതന്റെസൈന്യ-
മന്നവൻകണ്ഠധരൻതന്നുടെസൈന്യങ്ങളെ.
ഒന്നൊഴിയാതെ കൊന്നുഭൂമിയിൽവീഴ്ത്തീടിനാൻ
മന്യുവൎദ്ധിച്ചുമഹാവീരനാംസുപാൎശ്വാവും.
ചെന്നുടൻകണ്ഠധരനൃപനെപ്പിടിപെട്ടു
തന്നുടെകരവാളാലറുത്താനവന്റെതല.
പിന്നെയുമമാത്യന്മാർതമ്മെയുംകണ്ഠധരൻ
തന്നുടെതനയന്മാർതമ്മെയുംകൊന്നീടിനാൻ.
എത്രയുംശക്തനായസുപാൎശ്വാതാനുമേവം
ശത്രുവൃന്ദത്തെയെല്ലാംനിഗ്രഹിച്ചുതദ്ദേശം.
സപുരംകണ്ഠധരൻതന്നുടെപത്തനത്തിൽ
പൃത്ഥ്വീപാലകനാക്കിവാഴിച്ചാൻവിശാലനെ.
സന്തുഷ്ടനായവിശാലൻതാനനന്തരം
തൻതനൂജയായുള്ളചന്ദ്രികതന്നെത്തദാ.
നല്ലൊരുസുമുഹൂൎത്തകാലേകല്യാണംചെയ്തു
കല്യനാംസുപാൎശ്വാവിനായ്ക്കൊണ്ടുനൽകീടിനാൻ
മല്ലനേർമിഴിയാകുംചന്ദ്രികതാനുംനിജ
വല്ലഭനോടുംചേൎന്നുപാരമാസ്സിളങ്ങിനാൾ.
ചൊല്ലെഴുംവിശാലഭൂപൻതന്നോടനന്തരം
ഉല്ലാസമോടുയാത്രപറഞ്ഞുസുപാൎശ്വാവും.
വല്ലഭയോടുംനിജസൈന്യങ്ങളോടുംചേൎന്നു
തെല്ലുമേവൈകാതെതന്നഗരംപ്രവേശിച്ചാൻ.
നല്ലാരിൽമണിയായചന്ദ്രികയോടുംചേൎന്നു
സ്സല്ലീലംസുഖിച്ചുവാണീടിനാൻസുപാൎശ്വാവും.

ചൊല്ലിനേനെവംകാശിമാഹാത്മ്യമത്യുത്തമം
കല്യാണപ്രദമേറ്റവുമഘനാശനംപുണ്യം.
നല്ലപോലിതുപഠിച്ചീടിലുംകേട്ടീടിലു-
മല്ലലൊക്കയുംതീൎന്നുപുണ്യവുംവൎദ്ധിച്ചീടും.
ധന്യന്മാരാംമുനിവരന്മാരെനിങ്ങൾക്കൊക്കകാശി
തന്നുടെമാഹാത്മ്യത്തെക്കേൾപ്പാനാഗ്രഹമുള്ളിൽ.
ഉന്നതമുണ്ടെന്നാകിലന്യയാമൊരുകഥ
യിന്നിയുംചൊല്ലാംസാവധാനമായ്ക്കേട്ടുകൊൾവിൻ.
മുന്നമുണ്ടായാൻമിഥിലാപുരെജനകനെ-
ന്നുന്നതഗുണഗണസമ്പന്നനായനൃപൻ.
യാജ്ഞവൽക്യനാംമുനിതന്നുപദേശത്തിനാൽ
പ്രാജ്ഞനാംനൃപൻമോക്ഷോപായത്തെഗ്രഹിച്ചുടൻ.
ചിത്തസംശയമെല്ലാംവെടിഞ്ഞുപൂൎണ്ണാത്മാവായ്
തത്വാനുഭവപരിപൂൎണ്ണനെന്നിരിക്കിലും.
ജന്മസംസാരമാംദുസ്താരമെന്നുകണ്ടു
തൻമനസ്സിങ്കലതിദുഃഖംപൂണ്ടൊരുദിനം.
മുക്തിമാൎഗ്ഗോപദേശംചെയ്യാനായ്നൃപൻമുനി
സത്തമനായയാജ്ഞവൽക്യനോടുരചെയ്താൻ.
എന്തൊരുകൎമ്മംകൊണ്ടാണഖിലജന്തുക്കൾക്കും
സാദരംമോക്ഷംഭവിച്ചീടുന്നുമഹാമുനെ.
അതിനെസ്സൎവ്വതപോവേദിയാംഭവാനെന്റെ
മതിയിലറിയുന്നിതെങ്കിലോചൊല്ലീടേണം.
സംസാരനാശഹേതുഭൂതമാംയാതൊന്നിനെ
സ്സംസാരവിത്താംബ്രഹ്മനിഷ്ഠനാലുക്തമായോ.
ഉള്ളതെന്നുസൎവ്വതാപസന്മാൎക്കുംകൂടി-
ക്കിള്ളില്ലാമനതാരിലോൎത്തുകാണുമ്പോൾപിന്നെ
ചൊല്ലീടേണമോരോരാഗലുബ്ധന്മാരായീടുന്ന
വല്ലാത്തോരജ്ഞന്മാരായുള്ളവൎക്കെടോ.
ജനകൻതന്റെവാക്യമിവണ്ണംകേട്ടനേരം
ഘനമേറുംകരുണയോടെയാജ്ഞവൽക്യനുംചൊന്നാൻ.
നല്ലതാംമോക്ഷമാൎഗ്ഗംകേൾപ്പാനിച്ഛിക്കയാലെ
നല്ലതുഭവിച്ചീടുംനിനക്കുമഹീപതേ.
ചൊല്ലേറീടുന്നമുനിസത്തമന്മാൎക്കുംകൂടി
ദുല്ലഭമെല്ലാമവൎക്കുംചൊന്നസാധനംപിന്നെ.

തെല്ലുമെമതിയിങ്കൽജ്ഞാനവിവേകാദി-
യില്ലാതെയുള്ളമൂഢന്മാൎക്കെങ്ങിനെസിദ്ധിക്കുന്നു.
സാധനസമ്പത്തിയുള്ളോരാതെഭക്തിയെയി-
ല്ലെതാൎത്ഥനാംഭവനാശമെന്നറിഞ്ഞാലും.
സാധനസമ്പത്തിയെന്തെവിടെനിന്നെങ്ങിനെ
സാധിപ്പതെന്നുകേട്ടീടേണമെങ്കിലോചൊല്ലാം.
അഗജാപതിസ്ഥാനമാകിയകാശിയെന്നു
സുഗരീയസിയായനഗരീശോഭിക്കുന്നു.
ധരണീപതേതത്ര സാധനസമ്പത്തിയും
മരണംഹേതുവായ്മോക്ഷവുംഭവിക്കുന്നു.
ശ്രീകാശീതന്നിലുള്ളതീൎത്ഥസ്ഥാനങ്ങൾതന്നെ
ഏകാന്തംമനശ്ശുദ്ധിഭവിക്കുമെന്നുനൂനം.
കൈവല്യംജന്തുക്കൾക്കുനൽകുവാനായിത്തന്നെ
ശൎവ്വാണീകാന്തനായവിശ്വനായകൻഹരൻ.
കേവലംവാരാണസീക്ഷേത്രത്തിലനുദിന-
മാവാസംചെയ്യുന്നിതെന്നറികനൃപോത്തമ.
വിശ്വനാഥാഖ്യമായദിവ്യമാംശിവലിംഗം
വിശ്വമോഹനമാകുംക്ഷേത്രേവിളങ്ങുന്നു.
ഭക്തിയോടതിന്നുടെദൎശനംകൊണ്ടുതന്നെ
തത്വജ്ഞാനമനേകകൎമ്മംപാപമെല്ലാം.
സത്വരംനശിച്ചുപോംപുണ്യവുംവൎദ്ധിച്ചീടും
ചിത്തസംശയമതിന്നൽപ്പമേയുണ്ടാകല്ലാ.
മാനുഷരാഗദ്വേഷകാമക്രോധാഹങ്കാര
ഹീനരായ്മഹാസന്മാരാമവർനിത്യം.
ജ്ഞാനലോചനംകൊണ്ടുവിശ്വനാഥാഖ്യലിംഗ-
മാനന്ദമോടെദൎശിച്ചീടുന്നുനരപതേ.
കോടിസൂൎയ്യേന്ദുവിദ്യുത്സന്നിഭംലോകവ്യാപ്ത-
മീടെഴുമിന്ദ്രിയങ്ങളെന്നുമതീതമായ്.
നിത്യമായ്നിരഞ്ജനമായ്നിരവദ്യമായൊ-
ന്നുത്തമലിംഗംമുക്തിദാനാൎത്ഥംവിളങ്ങുന്നു.
യാതൊരുലിംഗത്തിന്റെശോഭയാലനാരത-
മാദിത്യദേവൻതാനുംചന്ദ്രനുമഗ്നിതാനും.
താരകങ്ങളുംവിദ്യുത്തുകളുംഗ്രഹങ്ങളും
പാരമാംവണ്ണംശോഭിച്ചീടുന്നുനരപതേ.

രവിചന്ദ്രാഗ്നിവിദ്യുൽഗ്രഹതാരങ്ങളുടെ
ഛവിലിംഗത്തെപ്രകാശിപ്പിപ്പാൻമതിയല്ലാ.
ഈവണ്ണമുള്ളവിശ്വനാഥാഖ്യമഹാലിംഗം
കൈവല്യപ്രദംവിളങ്ങീടുന്നുകാശിതന്നിൽ.
അങ്ങിനെയുള്ളമഹാലിംഗത്തെദ്ദർശിപ്പോർക്കു
മംഗലമായമോക്ഷംസിദ്ധിക്കുമസംശയം.
അവിടെബ്രഹ്മാത്മകശിവലിംഗങ്ങളോർത്താ-
ലവധിയില്ലാതെയുണ്ടറികനഘാത്മക.
തത്തല്ലിംഗങ്ങളുടെദർശനാർച്ചനാദികൾ
ഭക്ത്യാചെയ്കിലോമനുഷ്യർസിദ്ധിയുംപ്രാപിച്ചീടും.
വിശ്വനായകൻതന്നെദക്ഷിണഭാഗത്തിങ്കൽ
ശശ്വച്ചിന്മയിയായവാപിയുണ്ടൊന്നെന്നല്ലോ.
തത്തോയസേവനത്താൽതന്നെകേവലംപര
തത്വബോധകംതാരിലുദിക്കുമറിഞ്ഞാലും.
ഉത്തമന്മാരായുള്ളമുനികളൃഷികളു-
മദ്ധ്യപരകർമ്മപരാങ്മുഖന്മാരായിതന്നെ.
ചിത്തമോദേനമോക്ഷംസ്വഭാവമെന്നതോർത്ത
തത്രൈവനിത്യംസ്വഭാവത്തോടെവാണിരുന്നു.
ഒട്ടൊഴിയാതെയുള്ളമുനികൾയോഗാദിയെ
വിട്ടത്രൈവസദാവാസമത്രേദേഹാന്തശേഷം.
സ്രഷ്ടാവുമഥപരാദികർമ്മവിട്ടിങ്ങിനെയറി-
ഞ്ഞൊട്ടേറെവിചാരംപൂണ്ടവിടെച്ചെന്നുപിന്നെ.
ഇഷ്ട്യാസംയുതംപത്തുവാജിമേധത്തെച്ചെയ്തു
വിഷ്ടപനാഥൻതന്നെസ്സേവിച്ചുവഴിപോലെ.
വിശ്വസൃഷ്ടിതങ്ങളാമശ്വമേധങ്ങളാലെ
വിശ്വനായകൻതാനുമത്യന്തംസംപ്രീതനായ്.
പുഷ്കരോത്ഭവൻതന്റെമുമ്പിലന്നേരംവന്നു
പുഷ്കരശരാരിയുമിവണ്ണമരുൾചെയ്തു.
കേൾക്കെടോപത്മയോനേനിനക്കുവേണ്ടുംവര-
മാമോദിപ്പാൻതരുന്നുണ്ടുഞാൻചൊല്ലീടുക.
ശങ്കരൻതന്റെവാക്യമീവണ്ണംകേട്ടനേരം
പങ്കജഭവൻതാനുമേവമങ്ങുണർത്തിച്ചാൻ.
ഭഗവൻമഹാദേവവിശ്വനായകവിഭോ
നിഗമാത്മകഭഗവതീനായകകേട്ടീടേണം.

സൎവ്വമാമുനികളുംയോഗാദികൎമ്മവിത്തു
സൎവ്വവേദപാരശാലികളായിട്ടിരിപ്പോർ.
നിൎവ്വാണമൊന്നിൽത്തന്നെവാഞ്ഛയാപൂണ്ടനുദിനം
സൎവ്വശൈവൽക്ഷേത്രമാകിയകാശിതന്നിൽ.
നിൎവ്യഥംവന്നുവസിച്ചീടുന്നുഭവൽപ്പാദ–
മവ്യാജഭക്തിപൂൎവ്വംസേവിച്ചുനിരന്തരം.
യോഗഭോഗങ്ങളില്ലാഞ്ഞാദിതേയന്മാരോരോ
ശോകംപൂണ്ടതിക്ഷീണന്മാരായ്വന്നിതുവിഭോ.
ഗീൎവ്വാണന്മാരേറ്റവുംക്ഷീണരായ്ഭവിക്കയാ–
ലുൎവ്വിയിൽമുന്നേപ്പോലെവൎഷവുമില്ലാതെയായ്.
വൃഷ്ടിയില്ലായ്കയാലേസമസ്തപ്രജകളു–
മൊട്ടേറക്ഷുധാൎത്തരായത്യന്തംദുഃഖിക്കുന്നു.
ഇത്തരംത്രിഭുവനപ്രളയമടുത്തതാ–
യത്രസംഭവിച്ചിരിക്കുന്നിതുപശുപതേ.
ഇങ്ങിനെയുള്ളലോകനാശത്തെനീക്കീടേണ–
മംഗജാരാതേസമസ്തശോകകാരുണ്യാബ്ധേ.
ലോകങ്ങൾക്കേതുംനാശംകൂടാതെയിരിപ്പാനായ്
ലോകനായകനിതിയുണൎത്തിച്ചമഞ്ജസാ.
ധാതാവുതന്റെവാക്യമേവംകേട്ടനേരം
ഭൂതേശൻതാനുംസൎവ്വലോകോപകാരാൎത്ഥമായ്.
ചേതസിപാരംചിന്താപരനായ്ബ്രഹ്മദേവ–
മേതുമേയിളകാതെവസിച്ചാരനന്തരം.
വേധാവുതന്നെനാകിയതിലിരുത്തീടിനാൻ
ഭൂധരാത്മജാകാന്തനാകിയവിശ്വേശ്വരൻ.
ജ്ഞാനമാൎഗ്ഗൈകപരന്മാരായമുനിജനം
മാനസത്തുദ്ധ്യാനമക്ഷേത്രത്തെത്തന്നെയല്ലോ.
ദേഹാന്തകാലംസേവിച്ചീടുന്നുമോക്ഷാൎത്ഥമായി
സ്വാദംവിധിനിഷ്ഠാരഹിതന്മാരായ്സദാ.
പിന്നെയെന്തിഹമമസാമൎത്ഥ്യമിതിനെന്നൊ–
ന്നന്യഥാചെയ്യീടുന്നതെങ്ങിനെപത്മയോനേ.
കാശിയിലിതുകാലപൎയ്യന്തംരോഗാദിയു–
മാശയരാഗദ്വേഷലോഭമോഹാദികളും.
പൈശൂന്യംക്ഷുധാദിയുംവിഷയാത്മകമായ
ക്ലേശംകാൎപ്പണ്യാദിവികാരാദ്യാലോലപാതം;

ചിത്തസാന്ദ്രബോധിച്ചീടിലോപരമാൎത്ഥ
തത്വവുംശോധിച്ചീടുംമുക്തിയുംസിദ്ധിച്ചീടും.
ഇത്തരം വിചാരിച്ചുമുനികളെല്ലാവരു-
മുത്തമകാശീക്ഷേത്രംവെടിഞ്ഞുപോയീടിനാർ.
ആയതുനിശ്ചിതമായവിപരീതകാൎയ്യം
മായാമോഹിതന്മാൎക്കുമുക്തിവരില്ലയല്ലോ.
സംസാരാരണ്യബന്ധത്തിങ്കൽനിന്നുവിപരീത
പുംസാമ്മോചനമല്ലാമുക്തിയെന്നറിയുന്നു.
മന്നവശ്രവിച്ചാലുമവിമുക്തത്തെക്കുറി-
ച്ചുന്യായമൊത്തകഥചൊല്ലീടാംവഴിപോലെ.
മുന്നമാദിത്യദേവൻപാൎത്തുകേട്ടവണ്ണം
നിന്നോടുചൊല്ലാംസാവധാനേനകേട്ടുകൊൾക.
വേദത്തെയദ്ധ്യയിപ്പാനാദിത്യസവിധേഞാൻ
സാദരംവാണീടുന്നകാലമന്നൊരുദിനം.
താരാനായകധവളദ്യുതിയായീടുന്ന
സാരസാസനപുത്രൻനാരദമുനീശ്വരൻ.
പാരാതെവീണാഗാനംചെയ്തുതിമോദത്തോടും
സൂൎയ്യദേവന്റെസവിധത്തിങ്കൽവന്നീടിനാൻ.
നാരദമുനീന്ദ്രനെക്കണ്ടതിസന്തോഷേണ
സൂൎയ്യനുംയഥാവിധിപൂജിച്ചുചോദിച്ചിതു.
കുത്രനിന്നിപ്പോളിഹവന്നതുമഹാമുനേ
കൎത്തവ്യമത്രയോചൊല്ലീടുകെന്നെന്നതും.
ഇത്തരംസൂൎയ്യന്റെഭാഷിതംകേട്ടനേരം
ചിത്തമോദേനമുനിവൎയ്യനേവംചൊന്നാൻ.
മാൎത്താണ്ഡദേവഭവാനോടിന്നേചോദിപ്പാനാ-
യത്രഞാൻവന്നേനെന്നുധരിക്കവഴിപോലെ.
തത്വമായ്നിശ്ചയിച്ചുചൊല്ലേണമെന്നുസൎവ്വ-
സത്വാന്തൎയ്യാമിയല്ലോസന്തതംഭവാൻവിഭോ.
ശ്രുതിപാരഗന്മാരായമന്നവൻചെയ്യുള്ളോരു
ഗോമേധസത്രേബഹുവിപ്രന്മാർമുനിമാരും.
ആഗതരായോരവരേവരുംകൂടിയോരോ
ലോകമോഹനകഥാപ്രസംഗംചെയ്തീടിനാർ.
സാധുവാംകഥാപ്രസംഗത്തിന്റെമദ്ധ്യേമോക്ഷ-
സാധനകഥാപ്രസംഗംതദാഭവിച്ചിതു.

അനന്തരം തത്രത്യന്മാരാകിയ മുനികളു-
മൊന്നൊഴിയാതെയുള്ള ദേവവരന്മാരും.
ഇന്ദുശേഖരക്ഷേത്രങ്ങളിൽവെച്ചേറ്റം കാശി
തന്നെയത്യന്തം പ്രശംസിച്ചിതു വിശേഷമായ്.
പിന്നെയും വാരാണസി മോക്ഷകാരണമെന്നു
പിന്നെയും വിസ്തരിച്ചു ചൊന്നതു കേൾക്കയാലേ.
എന്നുടെ മനസ്സിങ്കൽ സംശയമുളവായി
വന്നിതു ദേവനോടിന്നതു ഞാൻ ചൊൽവാൻ വന്നേൻ.
സാക്ഷാലിക്കാശിപുരമൊന്നു തന്നെയോ വി
മോക്ഷകാരണം തദ്വാ വിഷ്ണുഭക്തിയും പിന്നെ.
പുഷ്കരമാദിയായിട്ടുള്ളോരു തീർത്ഥങ്ങളും
പുഷ്കരപ്രധാനങ്ങൾ ക്ഷേത്രാദിക്ഷേത്രങ്ങളും.
മോക്ഷദാനത്തിൽ സമർത്ഥങ്ങളല്ലയോ എന്നു
പുഷ്കലമെന്നെന്മന സംശയം ഭവിക്കുന്നു.
ഏവമുള്ളതാം മമ ചിത്തസംശയം തീർപ്പാൻ
കേവലം തീർത്തീടേണം ഭഗവൻ ചിത്രമാനോ.
ഏവമാമുനിവരൻ തന്നുടെ ഭാഷിതം കേ-
ട്ടാവിശ്വംഭരൻ പറഞ്ഞീടിനാനാദിത്യനും.
സ്രഷ്ടാവുതന്റെ സുതനാകിയ മഹാമുനേ
കേട്ടാലുമിതിൽ ഭവാൻ തന്നിലെ ശങ്കയിപ്പോൾ.
ഒട്ടുമേ വേണ്ടാ ശങ്കയുള്ളവൻ ലോകദ്രോഹ
ദുഷ്ടനായ് നശിച്ചീടുമില്ല സംശയമേതും.
അന്യങ്ങളായ പുണ്യക്ഷേത്രങ്ങൾ തീർത്ഥങ്ങളു-
മന്യനായ വിഷ്ണുഭക്തിയും ക്രമത്താലെ
നിഷ്ഠയുമന്തഃകരണത്തിന്റെ സംശുദ്ധിയെ-
പ്പുണ്യധീ കാശിവാസനന്ദനജനിപ്പിക്കും.
ഏവമാമുനേ വാരാണസിയാം മഹാപുരി
ഏവമല്ലെന്നു ധരിച്ചീടുക മനസി നീ.
കേവലം താരകോപദേശത്താലേ കാശ്യമ-
മേവർക്കും പ്രകാശിപ്പിക്കുന്നിതു നിരന്തരം.
മറ്റോരേടത്തും വെച്ചുചെയ്യുള്ള സദ്ധർമ്മവും
തെറ്റുകൂടാതെ ചെയ്ത സാധനചതുഷ്ടവും.
കാലമെന്നിയേ തതിന്നനുരൂപമായി
മാറീടും ഫലമാത്രമേകാട്ടുകയറിഞ്ഞാലും.

ഭൂമിപാലകനായ ജനകൻതന്നോടേവം
മാമുനിശ്രേഷ്ഠനായയാജ്ഞവൽക്യനുംചൊന്നാൻ.
ഏവമുള്ളോരുമാഹാത്മ്യത്തോടുസമേതയാം-
യേവക്കുംയത്നമെന്യേകൈവല്യപ്രദാത്രിയായ്.
ദേവദേവേശസ്ഥാനമാകിയവാരാണസി
കേവലംവിളങ്ങുന്നുമാമുനിവരന്മാരെ.
തന്മഹിമാനംകേൾപ്പാനിനിയുമകതാരിൽ
നന്മോഹമുണ്ടെന്നാകിൽചൊല്ലുവൻകേട്ടുകൊൾവിൻ:
നിർമ്മലന്മാരാംമുനിമാരോടുസൂതൻതാനും
സമ്മോദപൂർവ്വമേവമരുളിച്ചെയ്തതെല്ലാം.
ഇങ്ങിനെത്തുപോലെഞാനുരചെയ്യുന്നു
മംഗലശീലയായശാരികാതാനുംവാണാൾ.

കാശിമാഹാത്മ്യം തൃതീയാദ്ധ്യായം സമാപ്തം.

## ചതുർത്ഥാദ്ധ്യായം.

കോമളമൊഴിവരികസവിധഭുവിശാരികേ
കല്യാണശീലകമനീയവിഗ്രഹേ.
കഥയമുഹുരപിമഹിതചരിതമതിപാവനം
കാശിമാഹാത്മ്യമത്യുത്തമംമോക്ഷദം.
വചനമിതികുതുകഗിരികേട്ടനേരംശുക-
ബാലികതാനുംപറഞ്ഞുതുടങ്ങിനാൾ.
മുനികളഥ വിനയമൊടുസൂതമുനിയെവന്ദിച്ചു
മോദേനപിന്നെയുംചോദിച്ചിതാദരാൽ.
നിഖിലമുനികുലതിലകസർവ്വജ്ഞനാം
നിരുപമപ്രൗഢതരസംസാരദം.
അധികതരമഖിലരസമാസ്വദിച്ചുംപുന-
രാശമതൃപ്തിവരിച്ചതില്ലുള്ളമേ.
പറകപുനരപിനിഖിലഗുണനിലയമാമുനേ
പാരാതെകാശിമാഹാത്മ്യംമനോഹരം.
മുനികളുടെവചനമിതികേട്ടോരനന്തരം
മോദേനചൊന്നാൻസൂതമുനിയുംതദാ.
കലികലുഷശമനകരമതിവിമലമത്ഭുതം
കാശിമാഹാത്മ്യംശ്രവിച്ചാലുമെങ്കിലോ.

അവനിപതികുലതിലകനധികഭുജവിക്രമൻ
അത്യന്തതേജോമയൻമഹാകീൎത്തിമാൻ.
വലമഥനസമനമിതമതിസുവദനാഭിധൻ
വാരാണസീപുരെജാതനായാൻപുരാ.
ശശിശകലധരചരണകമലഷൾപദൻ
ശാസ്ത്രതത്വജ്ഞനതിഥിപ്രിയങ്കരൻ.
അവനവനിതലമഖിലമലിവിനൊടുരക്ഷചെ-
താത്മഗേഹേസുഖംവാഴുന്നകാലം.
സകലമുനിസാധിതനതവിശേഷജ്ഞിതെന്നുള്ള
സൎവ്വസ്വദക്ഷിണയാഗമാരംഭിച്ചാൻ.
ധരണിപതിവരരചിതമഖദൎശനാൎത്ഥമായ്
ധാതൃസുതനാംസനൽകുമാരൻമുനി.
അതികുതുകഹൃദയമൊടവനിപതിഗേഹത്തി-
ലാശുചെന്നാനതുനേരംനൃപേന്ദ്രനും.
മുനിവരനെതിരെകടുതുവികളെഴുന്നീറ്റതി-
മോദമോടൎഘ്യാദികൾകൊണ്ടുപൂജിച്ചു.
പദകമലമതിലധികഭക്ത്യാനമിച്ചതി-
പാവനമായുള്ളപീഠെവസിപ്പിച്ചു.
വിനയമൊടുതൊഴുതുമുനിവരനൊടേവംചൊല്ലിനാൻ
വീതരാഗദ്വേഷമാനസനാംഭവാൻ.
പരിചിനൊടുമമസദനമിതിലുപഗമിക്കയാൽ
പാവനമായിതേജന്മവുംവംശവും.
ബഹുജനനകൃതസുകൃതപാകനലഭ്യമായ്
ബ്രഹ്മൈകതാനമുനേഭവദ്ദൎശനം.
യതികൾകുലതിലകഭവദാഗമനേനമേ
യാഗവുംസാംഗസംയുക്തമായ്വന്നിതു.
വിധിവിഹിതസവനമിതിനാലന്ത്യമൎത്ത്യരാൽ
വീൎയ്യബലേനദുഷ്പ്രാപമായ്നിത്യമാം.
വിബുധവരനഗരസമപദമതുമഹാമുനെ
വീതഖേദേനഗമിക്കുന്നതുണ്ടുഞാൻ.
സരസിജഭവജനിഖിലാന്തരാത്മൻസദാ
സംപൂൎണ്ണസൎവ്വസ്പൃഹാൎത്ഥനാകുംഭവാൻ.
സദയമതികുതുകമിഹപരിചൊടെഴുന്നെള്ളുവാൻ
സാദരംകാരണമെന്തറിയുന്നീലാ.

മുനികളെയുമൃഷികളെയുമവനിസുരർതമ്മെയും
മോദേനതത്രകണ്ടീടിനാൻമാണ്ഡവ്യൻ.
ദ്വിജകുലവരനമലമുനിതിലകനെക്കണ്ടു
ദണ്ഡവൽപാദേനമിച്ചെഴുനീററവൻ.
അധികതരവിമലമൃദുപീഠമൊന്നിലന്നേ
യാവസിപ്പിച്ചുപൂജിച്ചുവിധിപോലെ.
പുനരമിതകുതുകമൊടുവലിയൃഷിവൎയ്യനെ
പൂജിച്ചിതുഹോമകൎമ്മത്തിലാദരാൽ.
തദനുമഖനിഖിലപരികൎമ്മങ്ങളുംമുനി
താല്പൎയ്യമോടുചെയ്താൻവിധിപൂൎവ്വകം.
അവനിസുരവരതമഥബ്രഹ്മജ്ഞവൎയ്യര-
മാനന്ദമോടിരിക്കുന്നൊരേകദാ.
മനസിപെരുകിനകുതുകമൊടുവലിയൊരാദരാൽ
മാണ്ഡവ്യനെത്തൊഴുതേവമുണൎത്തിച്ചാൻ.
അഖിലമുനിതിലകതവഗുരുമുനിവരൻമൌന-
നത്യന്തമാശ്രിതനായിട്ടുമെത്രയും.
ഇവിടെവരുവതിനഹൃദികരണമായുള്ളവകൊള്ളാ-
ണെന്നുനിമിത്തംകേൾവാനറിഞ്ഞീടുകിൽ.
ശ്രവണയുഗമിഹമമശ്രവിപ്പതിന്നേററവും
ശ്രദ്ധയോടുംകൂടിവാഴുന്നുമാമുനെ.
വലിയുടെവചനമിതികേട്ടുമാണ്ഡവ്യനും
ബഹുമോദംപറഞ്ഞീടിനാനാദരാൽ.
മഹിതഗുരുവരനിഹവരാഞ്ഞതിൻകാരണം
മററൊന്നുമല്ലെന്നറികമഹാബല.
മുദിതമതിമുനിതിലകനാകുംമൽഗുരു
മുദ്ഗലനാംശിഷ്യനോടുമൊരുമിച്ചു.
വിശദതരവിബുധനദിയാൽവിളങ്ങീടുന്ന
വിശദമോക്ഷപ്രദമായകാശീപുരം.
വിരവൊടതികുതുകസഹിതംഗമിച്ചീടുവാൻ
വീതശങ്കംപുറപ്പെട്ടുമുദാതദാ.
അതികരുണയോടുതവഹിതാൎത്ഥമായെന്നെയു-
മാജ്ഞാപനംചെയ്തയച്ചാനിഹപ്രഭോ.
മുനിവചനമിതിദനുജപതിസപദികേട്ടതി
മോദമുൾക്കൊണ്ടുചോദിച്ചിതേവംതദാ.

കനിവിനൊടുതവഗുരുവുമൊന്നിതുദ്ദേശമായ്
കാശീപുരത്തിന്നുപോയതുമഹാമുനേ.
ബതകിമപിമനസിലഭിലഷിതഫലമേതുമേ
ബ്രഹ്മവിത്താംമൌനമാമുനിക്കില്ലല്ലൊ.
മധുരതരമിതിബലിവചസ്സുകളക്കേട്ടു
മാണ്ഡവ്യമാമുനിതാനുമരുൾചെയ്തു.
അസുരവരസത്തമനിജശരീരനാശംകൊണ്ടു-
മാത്രമേമോക്ഷൈകഫലദയാംകാശിയിൽ.
അകമലരിലധികനരജന്മംലഭിച്ചാകി-
ലാക്കൊണ്ടുപോവാൻമതിഭവിക്കാത്തതും.
പരമശിവപുരിരചിതത്തേരമെത്തുമെന്നിവ
പാരമക്കശ്ശമായ്ത്തന്നെഭവിച്ചീടും.
മനുജകുലവരമുനികളോതമൻമമഗുരു
ഭ്രാന്തിശാന്ത്യാത്തൻബ്രഹ്മവിദാംവരൻ.
നിജതനുവിനുടയപരിപതനപൎയ്യന്തവും
നിസ്സംശയംകാശിതന്നിൽവാഴുംമുദാ.
അഹമപിചതവമഖസമാപ്തിശേഷംപുന-
രന്നൊടുതത്രപോകുന്നേൻതപോബല.
ഗുരുചരണകമലപരിചരണപരനായ്സദാ
ഗോപതിക്ഷേത്രേവസിച്ചീടുന്നേൻചിരം.
ബലിയുമഥമുനിയുടെയവചനമിതികേട്ടവൻ
ബഹുസന്തോഷംവണങ്ങിയുരചെയ്താൻ.
സവനമിതിനുടെപരിസമാപ്തിശേഷംഭവാൻ
സാദരംകാശിക്കുപോകുന്നിതാകിലോ.
നിഗമവരനിലയമുനിതിലകഭവതാസമം
നിൎഗ്ഗമമാൎന്നുഞാനുംവരുന്നേൻവിഭോ.
അഥമുനികൾവരനൊടിതിബലിയുമുരചെയ്തുട-
നഭപരകൎമ്മസമാപനവുംചെയ്തു.
ഋഷികളെയുമതിമഹിതവിഹിതവിശ്രാണനാ-
ദ്യതാപികളെയുംമാനിച്ചിതേറവും.
പുനരവഭൃതമധികതരതൃപ്തരാമോദവും
പൂണ്ടുഗമിച്ചാരുനരംബലിതാനും.
മതികുതുകസഹിതമഥമാണ്ഡവ്യനോടുമ-
ങ്ങുളളസൈന്യത്തോടുമൊത്തുപുറപ്പെട്ടാൻ.

ഉമാസഹിതമുനിസുരനരാദിസംസേവ്യനാം
ദണ്ഡധരനാൽക്ഷതചിഹ്നവൃന്ദയായ്.
ശിശിരകരരുചിരതരശേഖരനാം ഹിമ
ശൈലജാനായകാധിഷ്ഠിതയായ്സദാ.
സരസിജഭവമുഖസുരാദിസംസേവ്യയായ്
സാധുസമ്പൂൎണ്ണയായുള്ളോരു കാശിയെ.
ദനുജപതിബലിയുമൃഷിവരനഥ കണ്ടുടൻ
ദണ്ഡവൽഭൂമൌ പതിച്ചു വന്ദിച്ചഥ.
പുനരധികതരഹൃദയഭക്ത്യാസമേതരായ്
പുക്കിതു കാശീമഹാപുരം സാദരം.
അതിവിമലജലമിളിതമുഖ്യതീൎത്ഥങ്ങളി-
ലമ്പോടു മജ്ജനം ചെയ്തു വിധിപോലെ.
സകലജനകലുഷഹരശൈവലിംഗങ്ങളെ-
സ്സാനന്ദമമ്പോടു പൂജിച്ചു വന്ദിച്ചു.
പുനരമിതകുതുകമൊടു ബലിയുമൃഷിവൎയ്യനും
പുക്കിതു മൌനതപോധനേന്ദ്രാശ്രമം.
പുളകിതഹൃദയമൊടു ബലിയെ മുനിനായകൻ
പൂജിച്ചിതാതിഥ്യസല്ക്കാരപൂൎവ്വകം.
ബലിയുമൃഷികുലതിലകനായ മൌനധന്യനാം
വന്ദിച്ചിതു മൌനപാദാംബുജം തദാ.
തദനു ബലിയൊടു മുനികുലോത്തമൻ മൌനനും
താല്പൎയ്യമോടു കുശലവും ചോദിച്ചൻ.
ഭുവനമതിനുടയനഖിലലോകാന്തവും തദാ
സാദരമോടു ചോദിച്ചിതനന്തരം.
വിവിധതരനിഗമപരികഥിതധൎമ്മങ്ങളെ
വീതഖേദം ബലിതന്നോടരുൾചെയ്താൻ.
ഉചിതമഥസമയമതറിഞ്ഞു ബലിതന്നെ-
മൂഢമോദം മുനിയോടു ചോദ്യം ചെയ്താൻ.
വിശദതരഹൃദയമുനിതിലക ഭഗവൻ ബ്രഹ്മ
വിദ്യാവിശാരദ കേൾക്ക മേ ഭാഷിതം.
മനസി തവ കിമിഹ ഫലകാംക്ഷയാ കാശിയെ
മാമുനേ സേവിച്ചുകൊള്ളുന്നിതു ഭവാൻ.
അതു സകലമപി കഥയ കരുണയൊടു സാമ്പ്രത-
മാകൎണ്ണനാഗ്രഹമുണ്ടാകിലോ ഞാൻ വിഭോ.

മനുജവരവചനമിതികേട്ടോരനന്തരം
ശാന്തശീലൻമൌനനേവമരുൾചെയ്തു.
സുരനികരരിപുവരമഹാബലേകാശിയെ-
സ്സേവിച്ചിട്ടുണ്ടൊരാനന്ദമുക്തികാംക്ഷയാ.
അമരഗൃഹമതുമനസികാമിച്ചുമന്ദമാ-
ന്നാകിലുമതുവാണീടുകയില്ലല്ലൊ.
ഇഹപരമശിവനചലവരദുഹിതൃനായകൻ
ഈശ്വരൻമോക്ഷൈകസാധനന്താരകം.
തനുവിനുടെപതനമതിലതികരുണയാസമം
താല്പൎയ്യമോടുപദേശിക്കുമേവനും.
സകലജനദുരിതഗണഹരണകരണക്ഷമം
സന്തതംകൈവല്യസാധനംപാവനം.
പുരമഥനനിലയമിതുദുഷ്കൎമ്മമെത്രയും
പൂൎവ്വാൎജ്ജിതപാപഹാരികളൊക്കിലും.
നിഖിലദനുജകുലതിലകനിത്യസ്വധൎമ്മത്തിൽ
നിഷ്ഠയായീടുംജനങ്ങൾക്കുപാൎക്കിലോ.
അപരദിശിമരണമതുസംഭവിച്ചീടുകി-
ലാദിതെയതപംപണിപ്പെട്ടുലഭ്യമാം.
പരിചിനൊടുപരമധമയോനിജനാകിലും
പാൎക്കിലിക്കാശീപുരേമരിച്ചീടുകിൽ.
പുനരവനുജനനമൊരുകാലവുമില്ലെന്നു
പൂൎവ്വദേവേന്ദ്രധരിച്ചുകൊണ്ടീടുക.
ശശിശകലധരനുടെയനഗരമിതിലാകയാൽ
ശങ്കകൂടാതെവസിക്കേണമേവനും.
ഒരുവപാഴ്പുമറികഹദിശങ്കാകുലൻപര-
മുന്നതമാംപദംപ്രാപിക്കയില്ലെടോ.
മഹിതതരസുകൃതമപാവക്കുകഹേതുകം
മൊറാരോടെത്തു നിന്നാചരിച്ചീടിലും.
കഠിനതരശോകരുപോണതജ്ജന്മനാ
കൈവല്യമെങ്ങുസിദ്ധിക്കില്ലകേവലം.
അമരരിപുനികരവരതദ്ദശാധിപന്നമി-
ങ്ങംഗപരിത്യാഗമാത്രേണനിശ്ചലം.
പരമമുതപദമതിജവേനലഭിക്കുന്നു
പാൎക്കിലന്യൻക്രമേണസിദ്ധിക്കുന്നു.

കലുഷകരമതിലഘുഗതപ്രായമാകുമി-
ക്കായത്തിലുള്ളദുരാശയാദ്ദുർജ്ജനം.
സതതമപിവിമലതരമാം നിജാത്മാവിനെ
സ്സംസാരശോകസമുദ്രത്തിൽമുക്കുന്നു.
അകതളിരിലറിവുമൊപ്പരുത്തുണ്ടെങ്കിലും ചില-
രമഹാപണ്ഡിതമ്മന്യരായേററവും.
സ്തബ്ധതയോടനവധികമൂഢതകളുണ്ടു
സ്വാത്മമറിഞ്ഞതിലിച്ഛവെള്ളുന്നീലാ.
സുരനികരരിപുകുലജസതതമതിനാൽ ഭുവി
സ്വാത്മമാമോക്ഷാർത്ഥികളാകിയമർത്ത്യന്മാർ.
കഠിനതരകലുഷഹരനിഖിലതീർത്ഥങ്ങളും
കൈവല്യദങ്ങളാം ക്ഷേത്രങ്ങളും സദാ.
അതിവിമലഹൃദിസ്സ്വദ്ധഭക്തി സംയുക്തരാ-
യൻപോടുസേവിച്ചുകൊള്ളുകയുംവേണം.
അഖിലപതിപശുപതിപരാത്മാശിവൻതനി-
ക്കാവാസമാകുമിക്കാശീപുരത്തെ ഞാൻ.
മനസിമുഹുരതിമഹിതഭക്തിയോടുംകൂടി
മോക്ഷകാംക്ഷയാസേവചെയ്യുന്നിതു.
മനുജവരസുവചനമഹാബലിയിങ്ങിനെ
മൌനമുനീന്ദ്രവാക്യംകേട്ടനന്തരം.
മതിയിലതികുതുകമൊടുമതിമതിമതാംവരൻ
മാബലികാശീനിവാസത്തിലേററവും.
കൊതിയൊടതിസപദിദൃഢനിശ്ചയനായതു
കോവിദനായമുനിയറിഞ്ഞന്നേരം.
സദയമധിദിതിജകുലവരനൊടമിതാദരം
സസ്മിതംചൊന്നാൻമഹാബോധകൻമുനി.
തവമനസിപരമശിവപുരിയിതിൽനിരന്തരം
താല്പര്യമുണ്ടോവസിച്ചിടുവാനെങ്കിൽ.
മമവചനമിഹബതനിശമ്യയഥാമതം
മാനിച്ചുവാണുകൊണ്ടാലുംമഹാബലേ.
കരുതുകിതുദനുജവരമനസിമദമാത്സര്യ-
കാമരോഷദ്വേഷലോഭമോഹാദിയാം.
കലുഷകരബഹുവിധമനോവൃത്തിയുള്ളോർക്ക്
കാശീമഹാക്ഷേത്രവാസമനർത്ഥമാം.

സുതരഹിതരവനുടെയ പാദകമലസേവയാ
സുസ്ഥിരാംസന്താനമാശു ലഭിക്കുന്നു.
ഇതി മനസി കരുതി യുവതിമണി താരയു-
മിരണ്ടാം ചൊല്ലാൾ കണവനോടേകദാ.
വചനമയി ശൃണു നൃപതിതിലക മമ വല്ലഭ
വാസവതുല്യപ്രഭാവ മഹാമതേ.
ഭുവി മനുജജനനമതി സുകൃതഫലസാദ്ധ്യമാം
ഭൂപതിജന്മം വിശേഷിച്ചുമോർക്കിലോ.
പരിചൊടതുമിഹ സുലഭമായിട്ടുമെല്ലാമേ
പാത്രമായീലൊരു സുഖത്തിനു നാമഹോ.
മനുജവരസുതവദനദർശനമതില്ലായ്കിൽ
മറ്റുഭോഗങ്ങൾകൊണ്ടെന്തഹോ.
സുതരഹിതനരനു ബത പരഗതിയുമില്ലെന്നു
സൂരിജനങ്ങൾ പറഞ്ഞു കേൾപ്പുണ്ടു ഞാൻ.
നൃപതികുലവരനിഖിലശാസ്ത്രജ്ഞനാം
നിന്നോടു ഞാൻ പറയേണമെന്നില്ലല്ലോ.
തനയവിരഹിതനുടയ പിതൃഗണമഹോ സദാ
താപേന പിണ്ഡവിച്ഛേദമോർത്താകുലം.
കഠിനതരനിരയഗതി ചിന്തിച്ചു ചിന്തിച്ചു
കണ്ണുനീർ വാർത്തധോലോകേ പതിക്കുന്നു.
ഋഷിതരുണിവചനമിതി കേട്ടൊരനന്തരം
ദാക്ഷിണ്യമോടേ പറഞ്ഞാൻ നൃപേന്ദ്രനും.
കമലദലലളിതതരലോചനേ പാവനേ
കാന്തേ കമനീയവിഗ്രഹേ കേൾക്ക നീ.
ബഹുലതരനിയമജപഹോമാദികർമ്മങ്ങൾ
ബാലേ വിധിപോലനുഷ്ഠിച്ചു നാമെടോ.
ഇവ്വിവിധകൃതമഹദുപായത്തിനാലുമി-
ന്നീക്ഷിച്ചതില്ലഹോ പുത്രമുഖാംബുജം.
അവനിയതിലിഹ പുരുഷയത്നത്തിനാലതുമെന്നാ-
യാർക്കുമസാദ്ധ്യമായില്ലെന്നോർക്ക നീ.
ഹൃദയസുഖകരതനയസമ്പത്തുകളോടു
ഹീനനാം ഞാനിന്നു ചെയ്യേണ്ടതെന്തെടോ.
ഇതി നൃപതിവരവചനം കേട്ടു താരയു-
മിരണ്ടാം ചൊല്ലാൾ നൃപനോടു സാദരം.

തവനഗരമതിനുടയവിഭ്രംശജാതമാം
താപമെല്ലാംസഹിച്ചീടുകഭൂപതേ.
സ്വജനവരഗുണബലഭേദാദ്ദശന്മാർനിജ–
സ്വപാന്തരശോകംസഹിക്കുന്നതില്ലെങ്കിലോ.
ജഗതിപുനരറികനിഖിലപ്രജാനാശവും
ജാതമായീടുമപ്പോളെന്നുനിർണ്ണയം.
സുഖരഹിതമധികതരദുഃഖസമ്പൂർണ്ണമീ–
സംസാരമാമതിൽവർത്തിപ്പവന്നഹോ.
നാധികിമപിസുഖമവനിതാകയാൽദുഃഖവും
നല്ലസുഖബുദ്ധിയോടന്നുഭാവ്യമാം.
ഗുണധരണിപതിതിലകദൈവമേററംഗുണാം
ശ്രേഷ്ഠമെന്നുള്ളിലറിഞ്ഞുകൊണ്ടീടുക.
അതിവിപുലതരമിഹനിജാപരാധത്തിനാ–
ലാഗതമായദുഃഖമതെന്നിരൂപിച്ചു.
മനസിതവ്വല്ലുരുതപിക്കുന്നതെങ്കിലോ
മാനവനായകയോഗ്യമല്ലതുമേ.
പരമശിവഗണവരനതായനികുംഭനാ,
പാരംപരിഭവംചെയ്തതിൻമാനസേ.
അവനിപതികുലവരസുഖത്തെയിപ്പോൾകി-
ലായതുണ്ടായ്വന്നതെന്നിനിചൊൽകേട്ടോ.
ശശിശകലധരപുരമതിങ്കൽസമാഗമ
ശംഭുഗണങ്ങളെല്ലാരുമസ്വമാനങ്ങളാം.
വിനായകമൊടുമവരുടയപൂജചെയ്യാഞ്ഞിലോ
വിഘ്നങ്ങളേററമുണ്ടാക്കുമവർനൃണാം.
നിജമനസിവളരുമതിമദമതുനിമിത്തമായ്
നീയഹോതന്മന്ദിരംനശിപ്പിച്ചിഹ.
അതിമഹിതവിഭവയുതമാംഗിരീശാലയെ
അമ്പോടുപലവംകൂടാതെവാഴുവാൻ.
മതിയിലതികൊതിതവവളർന്നീടുകിലതു
മാനവനായകസാദ്ധ്യമായീടുമോ.
ബഹുഫലദയജനഭജനംചെയ്തുവാഴുന്ന
ബ്രഹ്മാദികളായവൃന്ദാരകന്മാർക്കും.
ദുരിതഗണഹരണപടുവായീടുമിക്കാശി
ദുഷ്പ്രാപമെന്നറിഞ്ഞീടുകഭൂപതേ.

അതിവിമലമധികതരഭക്ത്യാനിരന്തരം-
മാത്മാനമാത്മനിവേശിച്ചുകൊള്ളേണം.
നിരതിശയവിനയനായ് വിശ്വേശസംയുക്തനായ്
നിത്യവുംപൂജിച്ചുകൊള്ളുകിലീശ്വരൻ.
ജനിമരണഭയഹരണകരണനാമഖിലേശ്വരൻ
ജന്തുവർഗ്ഗാന്തസ്ഥിതൻപരമേശ്വരൻ.
പരമശിവനശിവനാശനവരൻശങ്കരൻ
പാരംപ്രസാദിക്കുമില്ലാത്തസംശയം.
തദനുപശുപതിനിജചിദാനന്ദരൂപമാം
സ്ഥാനംനിരന്തരംനൽകുമേറ്റംപരം.
നൃപതിവരനിതിമുനിഗിരംകേട്ടനന്തരം
നിർഭരാനന്ദമോടേവമുരചെയ്തു.
മുനിതിലകമവരുദിതമന്ത്രേണധ്യാനേന
മുഖ്യമാമീശ്വരപൂജചെയ്തീടിനേൻ.
ഏറിസദയമിഹഗുണമുന്നമഹാശക്തരാം
ഹേഹയതാലജംഘാദിവീരന്മാരാൽ.
അതികഠിനമഹഹകൃതമായൊരാപല്ലവാൽ
അത്യുദഹിക്കുന്നുചിത്തംവിശേഷിച്ചും.
അവരരണ്ണുവിശമനപുരമതിലയക്കവാ-
നത്യന്തശക്തനായോരുപുത്രൻമമ.
സപദിതവമനസിമയികരുണയുള്ളവായിനി-
സ്സംഭവിപ്പാനായനുഗ്രഹിക്കേണമേ.
മനുജകുലവരവചനമിതിനിശമനംചെയ്തു
മാമുനീന്ദ്രൻതാനുമേവമുരചെയ്താൻ.
നിയതമിതുതവഹിതമതായകാര്യാന്തരം
നിശ്ശങ്കമിന്നുരചെയ്യുന്നുഞാൻദൃഢം.
പുരുഷവരതവതനയനുടനെയുളവാവതിനും
പുത്രകാമേഷ്ടിയിന്നപ്പോൾചെയ്യേണം.
സപദിമമകരണമതിനിന്നുവേണ്ടുന്നോരു
സംഭാരജാലവുംസംഭരിച്ചീടുക.
പുനരവനിപതിമുനിഗിരംകേട്ടനന്തരം
പുത്രേഷ്ടിസാധകസംഭാരമൊക്കയും.
വിരവിനൊടുമുനിവരനുരച്ചപോലെതന്നെ
വീതഖേദമൊരുക്കീടിനാൻസാദരം.

പുനരമിതകുതുകസഹിതം ദേവപൂജനം
പുത്രകാമേഷ്ടിയെച്ചെയ്യാൻ വിധിപോലെ.
തദനുസ്വപത്നിനിജമഹിഷിയായ്മേവുന്ന
താരയെന്നാഖ്യയായീടുന്ന നാരിയിൽ.
അമരവരസദൃശനായുള്ളൊരുണ്ണി-
ക്കുണ്ടു പ്രതർദ്ദനനെന്നൊരു നന്ദനൻ.
അവനഖിലഗുണനിലയനമിതബലവീര്യവാ-
നത്യന്തധീരനതിവചതുരനാമവൻ.
സമരഭുവി വിരവിനൊടു ഹേഹയന്മാരെയും
സതതം താലജംഘന്മാരെയുമവൻ.
ശമനസദനമതിലയച്ചാനനന്തരം
താതനോടും കൂടിവാണാൻ പ്രതർദ്ദനൻ.
മതിശകലധരവസതിയാകിയ കാശിതൻ
മാഹാത്മ്യമേവമുരച്ചു മുനികളേ.
അധികരുചിയിനിയുമിതിലുണ്ടുനിങ്ങൾക്കെങ്കി-
ലതുപോലെ ചൊൽവനെന്നാൻ സൂതമുനി.
അതുളിയതു നിഖിലമഹിതജനങ്ങളോടിന്നതൊ-
നാദരവോടിവയും പറഞ്ഞോതിനാൻ.
മദനഹര ഗിരിതനയാവര മഹേശ ശങ്കര
മന്ദാകിനീധര ഗൗരീമനോഹര.
ശമനമദശമന കരശൂലധര കലാധര
ശാന്തതരമനോജ്ഞദയാപര.
പരമശിവ ഗിരിശ മൃഡ നിഖിലജഗദീശ്വര
പാലിക്കയെന്നു പണിഞ്ഞീടിനാൻ തത്തയും.

ശ്രീകാശീമാഹാത്മ്യം ചതുർത്ഥാദ്ധ്യായം സമാപ്തം

---

## പഞ്ചമാദ്ധ്യായം.

ധന്യശീലേ കിളിപ്പൈതലേ ചൊല്ലുനീ
യിന്നിയും കാശിമാഹാത്മ്യമത്യത്ഭുതം.
എന്നതു കേട്ടു കിളിമകളും മുദാ
വന്ദിച്ചു ചൊല്ലിത്തുടങ്ങിനാളിങ്ങിനെ.
പിന്നെയും മാമുനിശ്രേഷ്ഠന്മാർ സൂതനെ
വന്ദിച്ചു ചൊല്ലീടിനാർ വിനയാന്വിതം.

ധന്യരെന്നലമേറെവൻകാശിമാഹാത്മ്യ-
മൊന്നൊഴിയാതെകേട്ടാദരവോടുമാനസെ.
ഉന്നതതൃപ്തിഭവിച്ചിരിപ്പാഴിന്നു-
മൊന്നുണ്ടെങ്ങൾക്കുമോഹംജനനമാമുനെ.
പാരംമഹത്വമേറുന്നകാശിപുരം
പാരാതെസേവചെയ്യേണ്ടതുമെങ്ങിനെ.
നേരൊടെചൊല്ലേണമെന്നാലനാരതം
പാരാതെഞങ്ങൾക്കുപോയ്വുണ്ണമേതെന്നു.
സ്വാർത്ഥംലഘുതരംസാധിപ്പിക്കാമെന്ന
വാർത്തകേട്ടമ്പോടുചൊന്നാൻകുംഭജമുനി.
ഋഷിജനശ്രേഷ്ഠരേശ്രദ്ധയാകേൾക്കുവിൻ
സാരമാംതത്വംപറഞ്ഞീടുവനാദരം.
കാമമാസ്സർവ്വഭംഗങ്ങളുമർത്ഥവും
കാമഫലമെല്ലാമുണ്ടുവഴിപോലെ.
ധർമ്മമോക്ഷങ്ങളെപ്പോഴുംപുരുഷരി-
ച്ഛമാഹാരമേവപുരിയെന്നറിയേണം.
പാരംപ്രതിഗ്രഹത്തിൽപരാവൃത്തനായി
നേരുംശമദമത്തോടുസംയുക്തനായ്.
മാരവൈരിധ്യാനതല്പരചിത്തനായ്
വാരാണസീപുരസേവചെയ്തീടേണം.
കോട്ടമാകാപാപകൃത്യങ്ങൾചെയ്യാതെ
ലോഷ്ടാശ്മകാഞ്ചനതുല്യഹൃദയനായ്.
പഞ്ചാക്ഷരജപതല്പരനായ്സദാ
പഞ്ചബാണാരിപുരമതിൽപ്പൂകിടേണം.
പിന്നെഗൃഹസ്ഥനെന്നാകിലോധർമ്മത്തി-
ലത്യന്തതല്പരനായ്സമാർജ്ജിതമായ
ധനംബഹിർദ്ദാനമമ്പോടുചെയ്തുടൻ
നിത്യോപയോഗ്യമാംവിത്തവുംകൈക്കൊണ്ടു.
തീർത്ഥപ്രിയന്മാരതിഥികൾക്കിഷ്ടനായ്
മൃത്യുഞ്ജയപുരസേവചെയ്തീടേണം.
സ്വാദ്ധ്യായപ്രായപാഠത്തിലത്യന്തനിഷ്ഠനായ്
നിത്യംഗുരുപരിചര്യാനിരതനായ്.
ധർമ്മപരനായ്സദാബ്രഹ്മചാരിയായ്
ത്ര്യംബകന്തന്റെപുരസേവചെയ്യേണം.

മൃത്യുഞ്ജയം കരുണാകരം ശങ്കരം
കാത്യായനീപ്രിയവല്ലഭമീശ്വരം.
മുഗ്ദ്ധചന്ദ്രശേഖരം വിശ്വൈകനായകം
മുക്തിപ്രദം മുകുന്ദാർച്ചിതാംഘ്രിദ്വയം.
കൃത്തിവാസം നംകൃതാനന്ദാനന്ദകാരിണം
ഭക്തപ്രിയം ഭവഭഞ്ജനം ശാശ്വതം.
ചിത്തശുദ്ധതരം ധ്യാനിച്ചു നിശ്ചലം
തത്രവാഴുന്നളവിങ്ങു വ്യാസനും.
ധന്യനാം സംവർത്തമാമുനി തന്നുടെ
പുണ്യാശ്രമപദത്തിന്നടുത്തൊരേടൽ.
തന്നുടെ ശിഷ്യഗണങ്ങളോടും തത്ര
സന്നമോദം വസിച്ചീടിനാൻ വ്യാസനും.
വേദാർത്ഥതത്ത്വവിത്തമം മുനിശിഷ്യരെ
വേദാദ്ധ്യയനമൻപോടു ചെയ്യിച്ചിതു.
അദ്ധ്യയനോത്ഭവകോലാഹലത്തിനാൽ
തദ്ധ്യാനവിഘ്നം ഭവിച്ചിതന്നേരം.
സിദ്ധനാം സംവർത്തമാമുനിനായകൻ
സദ്ധ്യാനമങ്ങു വെടിഞ്ഞു നോക്കുംനേരം.
വ്യാഖ്യാനതല്പരനായ്‌വസിക്കുന്നൊരു
വിഖ്യാതനാം വ്യാസനെക്കണ്ടനന്തരം.
നല്ലവണ്ണം താനറിയുമെന്നാകിലും
എല്ലാവരോടു ചോദിച്ചു സംവർത്തനിങ്ങിനെ.
ആരെടോ ചൊൽക ഭവാനെവിടുന്നിഹ
നേരേ സമാഗതനായതും കാശിയിൽ.
വാസം ഭവാനെത്ര കാലമായെന്നതും
ഭാസുരബുദ്ധേ പറകെടോ സാദരം.
ഇത്തരം സംവർത്തമാമുനിതൻ ഗിരം
സത്യവതീസുതൻ കേട്ടോരനന്തരം.
ഉത്തരമൊന്നുരച്ചീലതു നേര-
മുത്ഥായ ജൈമിനി താനുമുരച്ചു സ്വരം.
ചിത്തേ ഹസിച്ചവൻ പോലുരച്ചീടിനാൻ
ചിത്രമിദം മഹാബ്രഹ്മൻ മഹാമുനേ.
സത്യവതീസുതനാകിയ വ്യാസനെ
സ്സത്തമനാം ഭവാൻ താനറിയുന്നില്ലേ.

വൎത്തമാനൻസൎവ്വലോകത്തിലുംപുരു-
ഷോത്തമൻസാക്ഷാലനശ്വരവാണീയുതൻ.
ദ്വൈപായനൻസൎവ്വവിദ്യാനിധിമഹാ
താപസവൎയ്യനാമിദ്ദേഹമെപ്പോഴ.
തന്നുടെശിഷ്യഗണങ്ങളോടൊന്നിച്ചു
പുണ്യമാംനൈമിശാരണ്യത്തിൽനിന്നിഹ.
വന്നിതിപ്പോൾത്തന്നെവാരണാസീപുരം
തന്നിൽപ്രവേശനിമിത്തമെന്നോൎക്കെടൊ.
ഇന്നൊരുകാൎയ്യവശാൽവന്നതല്ലെന്നു
ഞാനായറിഞ്ഞുകൊണ്ടാലുംതപോനിധേ.
സത്തമനാകുമിദ്വൈപായനമുനി-
യത്രവാഴുന്നിതെന്നാലവിടെത്തന്നെ.
ഉത്തമതീൎത്ഥങ്ങളൊക്കെയുമുണ്ടെന്നു
ചിത്തതാരിങ്കൽധരിച്ചുകൊണ്ടീടുക.
നമ്മൾക്കുധൎമ്മവ്യവസ്ഥാപനാൎത്ഥമാ-
യാമ്നായഭാഗകൃത്താണീമുനീശ്വരൻ.
ഉത്തമജൈമിനിതന്നുടെഭാഷിതം
ശ്രുത്വാമുനീന്ദ്രനാംസംവൎത്തനന്നേരം.
വ്യക്താക്ഷരംജൈമിനിയാംമുനിതന്നോ-
ടിത്തരമല്പംഹസിച്ചുചൊല്ലീടിനാൻ.
ജൈമിനേകാശിയിൽവന്നൊരുനീയിഹ
സാമഹീനംപറഞ്ഞീടരുതീവിധം.
ധൎമ്മസമേതവാക്യംഭഗവാൻവ്യാസ-
നമ്മളോടിന്നതുംചെയ്യട്ടെസാദരം.
ഭാസമഹാഭാഗനാകുമീധന്യനെ
വ്യാസമഹാമുനിയെന്നറിയുന്നുഞാൻ.
എന്നാകിലുംധൎമ്മബോധനംചെയ്തിതു-
മിന്നിഹവ്യാസനയുക്തമല്ലേതുമേ.
എന്നതുകേട്ടോരനന്തരംവ്യാസനും
തന്നുടെശിഷ്യൎക്കുകാശിമാഹാത്മ്യത്തെ.
യെന്നാഴിയാതെകല്പിക്കണമെന്നാത്ത
മോദസ്മിതംചെയ്തുവന്നതുചൊല്ലിച്ചു.
ബ്രഹ്മൻതപോനിധേസംവൎത്തമാമുനേ
സമ്മതേഞാൻധൎമ്മബോധനംചെയ്തിതം.

എന്തൊന്നനുഷ്ഠിച്ചിതെന്നു ചൊല്ലീടുക
ഹന്ത മോഹിക്കുന്നു ധർമ്മചരിതന്മാം.
ഇത്തരം വ്യാസവാക്യം കേട്ടനാദര-
മുത്തരം സംവർത്തനിത്തരം ചൊല്ലിനാൻ.
വ്യാസമഹാമുനിശ്രേഷ്ഠ ധരിക്കെടോ
കാശിയാകുന്നിതിശാങ്കരീപുരി.
തീർത്ഥങ്ങളെല്ലാററിലും വെച്ചതിവേല-
മുത്തമയാണെന്നറിഞ്ഞീടുകപോലെ.
ക്ഷേത്രങ്ങളിൽ വെച്ചുമുത്തമയെന്നും
ചിത്തേ ഭവാൻ ധരിച്ചീടുക സാമ്പ്രതം.
ഇത്തരം വർത്തിക്കുമിക്കാശി തന്നുടെ
യുത്തമമായുള്ള ദർശനത്താൽ തന്നെ.
ഉത്തുംഗപാതകൗഘങ്ങളഖിലവും
സത്വരം നാശം ഭവിക്കുമസംശയം.
അത്ര വാരാണസി തന്നിൽ വാണീടുകിൽ
മുക്തി സാധിച്ചീടുമെന്നു സമാർത്ഥന.
മൃത്യുമായാവാസമാകുമിക്കാശിയിൽ
രാത്രിത്രയമുപാസിച്ചാലതിൻ ഫലം.
നിത്യമനേകസഹസ്രജന്മം ചെയ്ത
സത്തപസ്സിൻ ഫലത്തെക്കാളധികമാം.
അത്ര കാശീമഹാക്ഷേത്രാന്തരത്തിങ്കൽ
മൃത്യുവെ പ്രാപിപ്പവന്റെ കർണ്ണത്തിങ്കൽ.
ശുഭമാം ബ്രഹ്മൈകമന്ത്രമൊരുകാ-
ലംബോധമുപദേശിക്കുമീശൻ പരൻ.
അന്യത്ര യത്നാൽ കോടിജന്മങ്ങളിൽ
മുക്തിപ്രദങ്ങളായന്യങ്ങളായുള്ള.
ഉത്തമനിത്യകർമ്മങ്ങൾ കൊണ്ടും ജ്ഞാനാ-
ലെത്തുമൊരാൾക്കുമറിയരുതെത്രമേ.
കാശീമഹാക്ഷേത്രമാമിവിടെ പ്രാണ-
നാശം ഭവിച്ചീടുകിലവനഞ്ജസാ.
ഈശകാരുണ്യാൽ പരയാം ഗതിയെയു-
മീഷലെന്യേ ഗമിച്ചീടും മഹാമതേ.
അത്രമാഹാത്മ്യമുള്ളോരിമ്മഹാക്ഷേത്ര-
മുത്തമശിഷ്യഗണങ്ങളോടൊന്നിച്ചു.

വേഷംധരിച്ചുമുനിജനമാല്ലായ-
ദ്വേഷംവൃഥചെയ്തുവാണീടുംസമാന്തരെ.
സൎവ്വമുനികളുംനോക്കിയിരിക്കവെ
സൎവ്വജ്ഞനാംവ്യാസമാമുനിതന്നോടെ.
നേരിട്ടുചെന്നീടിനാൻശങ്കരന്നിദയ
പാരംനിഷിദ്ധമതെന്നാലുമുഗ്രരപി.
ദ്വൈപായനനാംമുനിയുമതുകണ്ടു
കോപവിശേഷസമാകുലനായുടൻ.
ശ്രീപാൎവ്വതീകാന്തനെന്നറിഞ്ഞീടാതെ
ശാപനസ്വീകരിപ്പാനൊരുങ്ങിനാൻ.
അന്നേരമാത്തുമഹേശൻപുരാന്തകൻ
പന്നഗഭൂഷണൻവിശ്വേശ്വരൻപരൻ.
ഇന്ദ്രാദിവൃന്ദാരകവൃന്ദസേവിത-
നിന്ദിരാവല്ലഭപൂജിതാംഘ്രിദ്വയൻ.
ചന്ദ്രചൂഡൻലോകശങ്കരൻശങ്കരൻ
കന്ദൎപ്പവൈരിമറഞ്ഞാനന്നേരം.
നിഷ്കളങ്കാത്മാശരാശരദേവപ്രഭ
ധിക്കൃതിജാഗ്രൽക്കപ്രഭായുക്തനായ്.
മാൎത്താണ്ഡചന്ദ്രാഗ്നിലോചനനീശ്വര-
നാൎത്താൎത്തിനാശനൻദേവൻമഹേശ്വരൻ.
കാത്യായനീദേവിതന്നാൽപരിസേവ്യ-
മൂൎത്തിമയീന്ദ്രനായുധോജ്വലിതങ്ങളാം.
പത്തുകരാംഭോരുഹങ്ങളോടുംതദാ
പ്രത്യക്ഷനായ്പുരോഭാഗേവിളങ്ങിനാൻ.
ഇത്ഥമഗ്രേഭാഗേപരിശോഭിക്കു-
മിത്ത്രിലോകീശനാമീശനെക്കണ്ടുടൻ.
സത്യവതീസുതൻമുമ്പാംമുനിഗണ-
മത്യന്തംപൂണ്ടുതച്ചരണാംബുജം.
ഭക്ത്യാനമിച്ചുനിരവദ്യവിധ-
സ്തോത്രങ്ങളാലീശനെസ്തുതിച്ചീടിനാർ.
ശങ്കരശംഭോമഹാദേവഗോപതെ
തിങ്കൾക്കലാധരവിശ്വനാഥവിഭോ.
പങ്കജജന്മാദിനിൎജ്ജരസേവിത
പങ്കജസാനന്ദചന്ദ്രാഗ്നിലോചന.

വൻകരിവീരചൎമ്മാംബരധൃക്കടെ
പങ്കവിനാശനപാൎവ്വതീവല്ലഭ.
തുംഗഭുജംഗവിഭൂഷമഹാദേവ
ഗംഗാധരശശിഖണ്ഡഖണ്ഡസേവിത.
പിംഗജടാജൂടമണ്ഡലമണ്ഡിത
പങ്കജബാണാന്തകനമസ്തുസദാ.
ഇങ്ങിനെവ്യാസാദിയായമുനിജനം
തിങ്ങിനഭക്ത്യാപുകഴ്ന്നോരനന്തരം.
തുംഗജടാധാരനാംവിശ്വേശ്വരൻമുനി-
പുംഗവനാകിയവ്യാസനോടന്നേരം.
കോപിച്ചുകൊണ്ടന്നതോന്നുമാറിങ്ങിനെ
ശ്രീപരമേശ്വരൻതാനരുൾചെയ്തു.
ദ്വൈപായനനുടനേപോകപുറത്തുനീ
യാവസിപ്പാനുമിഹയോഗ്യനല്ലേതുമേ.
കോപരാഗാദിദുഷ്ടമാനസന്മാൎക്കിഹ
മൽപുരിവാസത്തിനൎഹരല്ലോർക്കെടോ.
നിന്നുമേകേശരണമെന്നന്നുള്ളു
നന്നായറിയുന്നതൊന്നാകമാനമേതേ.
എന്നതുകൊണ്ടുനിന്നോടുപറയുന്നി-
തിന്നതുകേട്ടുകൊണ്ടാലുംമുനിവര.
എന്നുടെക്ഷേത്രത്തിൽനിന്നൊട്ടുദൂരവേ
ചെന്നുവസിച്ചുനിഷ്കാമനായ്സന്തതം.
ഉന്നതഭക്തിയോടുംകൂടിനിത്യവു-
മെന്നെയാരാധിച്ചുകൊൾകവഴിപോലെ.
പിന്നെനീ രാഗാദിനിർമ്മുക്തനായ്മമ-
മന്ദിരേവാണുകൊണ്ടീടുകമാമുനേ.
എന്നിങ്ങിനെഭഗവാൻവിശ്വനായകൻ
പന്നഗഭൂഷണൻദേവൻദയാപരൻ.
തന്നുടെപാദഭക്തന്മാൎക്കുസന്തതം
വൃന്ദാരകദ്രുമതുല്യൻമഹേശ്വരൻ.
ധന്യനാംമാമുനിതന്നോടരുൾചെയ്തു
മന്ദംമറഞ്ഞരുളീടിനാനീശ്വരൻ.
പിന്നെവേദവ്യാസനാംമുനിനായകൻ
തന്നുടെശിഷ്യവൃന്ദത്തൊടൊരുമിച്ചു.

ചിത്തുന്നവാരാണസിയാമിതിന്നുടെ
യന്തഃസ്ഥിതമായതിതുംരമ്യമായ്.
നിത്യംവിശേഷഫലസാധനമവി
മുക്തമെന്നിങ്ങിനെപാരിൽപ്രസിദ്ധമായ്.
ക്ഷേത്രമൊന്നുണ്ടതിന്നുള്ളോരളവിനെ
യത്ര ഞാൻസംക്ഷേപമായുരച്ചീടുവൻ.
പന്നഗഭൂഷനാംവിശ്വേശ്വരൻതങ്കൽ
നിന്നുവഴിപോലെനാലുദിക്കിലും.
അന്യൂനമായിതുരൂപവില്ലാതൊട്ടു
ചെന്നുള്ളവിടത്തെവിമുക്തമെന്നുള്ള.
ധന്യമാംക്ഷേത്രംവിളങ്ങുന്നിതുതത്ര
സന്ദേഹമില്ലൊരുകൈവല്യംകരസ്ഥമാം.
പശ്ചിമദിക്കിലുംപൂർവ്വദിക്കിലും
നിശ്ചലനായഗോകർണ്ണേശ്വരൻതാനും.
ഗംഗതൻമദ്ധ്യത്തിൽനിന്നുത്തരദിശി
ത്തുംഗനാമവനാമാരഭ്രതൻതാനും.
തെക്കുഭാഗത്തുബ്രഹ്മേശാനനുമെന്നു
ചൊൽക്കൊണ്ടപണ്ഡിതന്മാരുരച്ചീടുന്നു.
വിശ്വവിഖ്യാതമായിട്ടുമതുതന്നെ
വിശ്വനാഥാലയമെന്നറിഞ്ഞീടുവിൻ.
എന്നതുകേട്ടുമുനികളുടനവനെ
വന്ദിച്ചുചോദിച്ചുപിന്നെയുംസാദരം.
കേൾക്കമഹേശവൻമുനേനിന്തിരുവടി
യാതൊരുമോടെവിശ്വനായകൻതന്നുടെ.
ക്ഷേത്രത്തെനാലുവിധമായതുംചൊല്ലു-
തത്രവിസ്താരമായോതുകയുംവേണം.
തത്രതമത്രവർദ്ദേഹത്തെവെടിഞ്ഞോരു
മർത്ത്യരെന്തൊരുഫലത്തെലഭിച്ചീടും.
സത്തമനാകുംഭവാനതുഞങ്ങൾക്കു
ചിത്തസന്ദേഹമൊഴിയുമാറോതുക.
ഉക്തമേവംകേട്ടനേരംഗുഹൻതാനു-
മെത്രയുംമോദേനകേളെന്നുചൊല്ലീടിനാൻ.
ക്ഷേത്രംചതുർവ്വിധമെന്നങ്ങിരിക്കിലു-
മെത്രയുംപാവനമാകുമിക്ഷേത്രത്തിൽ.

മൃത്യുഭവിച്ചാലവൻഗർഭയാതനാ
പാത്രമായീടുകയില്ലൊരുകാലവും.
ഇത്തരമുള്ളൊരുൽകൃഷ്ട വിശേഷമി-
ക്ഷേത്രത്തിനുണ്ടെന്നറിവിൻമുനികളെ.
കാശിയിൽവെച്ചുമരിച്ചീടുകിലവ-
നാശു സാക്ഷാൽഗമിച്ചീടുന്നുസാലോക്യം.
പിന്നെസ്സ്വരൂപതയെയുമനന്തരം
സാന്നിധ്യവുംവഴിപോലെഭുജിക്കുന്നു.
പിന്നെഗ്ഗമിക്കുന്നുബ്രഹ്മൈക്യവുംക്ഷണാൽ
പിന്നെയവൻപരാവർത്തിക്കയില്ലല്ലൊ.
വാരാണസിയിൽമരിപ്പൊരുജന്തുതാൻ
സാരൂപ്യമാശുസാക്ഷാൽഭുജിച്ചീടുന്നു.
പിന്നെഗ്ഗമിക്കുന്നുസാന്നിദ്ധ്യമാശുതാൻ
പിന്നെയാംബ്രഹ്മൈകതയുംലഭിക്കുന്നു.
വിഖ്യാതമാമറ്റുക്ഷേത്രേമരിച്ചവൻ
സാക്ഷാൽഗമിക്കുന്നുസാന്നിദ്ധ്യവുംതഥാ.
പിന്നെച്ചിദാനന്ദരൂപമാംബ്രഹ്മത്തിൽ
തന്നേലയിക്കുന്നുസംശയമില്ലിതും.
സാലോക്യസാരൂപ്യസാന്നിദ്ധ്യമെന്നിവ
ചാലവെകല്പങ്ങൾതോറുംലഭിക്കുന്നു.
പിന്നീടുബ്രഹ്മാത്മകനായ്ഭവിക്കുന്നി-
തെന്നങ്ങറിഞ്ഞുകൊണ്ടാലുംമുനികളെ.
അന്നേരമാദരപൂർവ്വം ഭൃഗുവിനെ
വന്ദിച്ചുചൊന്നാർമുനികളുമിങ്ങിനെ.
നിശ്ശേഷവേദാർത്ഥതത്വജ്ഞനാംഭവാൻ
വിശ്വേശവാസമാംകാശീപ്രഭാവത്തെ.
നിശ്ശേഷമെല്ലാമതിൻറെചൊല്ലുകേട്ടു
വിശ്വാസമേറ്റംഭവിച്ചുഭൃഗുമുനേ.
ചൊല്ലീടവേണംഭവാൻഞങ്ങളോടിനി
നല്ലവിശോകനോദയമായമാർഗ്ഗവും.
കല്യരാമമ്മുനിമാരുടെവാക്കുകേ-
ട്ടുല്ലാസമോടെഭൃഗുമുനിയുംചൊന്നാൻ.
നാലുവിധമായിട്ടാവിതമാകുമി-
മെല്ലുലജാവല്ലഭക്ഷേത്രമെല്ലാററിലും.

നീലകണ്ഠൻഭഗവാൻവിശ്വനായകൻ
ചാലവെബ്രഹ്മൈക്യബോധകമാകിയ.
താരകവാക്യോപദേശവുംചെയ്യുന്നു
നേരൊടന്നാലുമവിടവിടങ്ങളിൽ.
മൃത്യുവെപ്രാപിച്ചവൻഭോഗപൂർവ്വകം
മുക്തിയെപ്രാപിച്ചിടുന്നിതുതന്നെ.
പാരിൽജീവന്മുക്താവസ്ഥയെന്നുള്ളു
നീക്കമില്ലാകേട്ടുകൊള്ളുവിനിന്നിയും.
അന്തർഗൃഹങ്ങളിൽവെച്ചുമരിച്ചവ-
നന്തമില്ലാതകൈവല്യംഗമിക്കുന്നു.
യാതൊരുപാപമനലക്ഷ്യമെന്നാലതും
സാദരംചൊല്ലാംശ്രവിച്ചുകൊണ്ടീടുവിൻ.
ജന്മാന്തരസഹസ്രങ്ങളിൽചെയ്തുള്ളോ-
രമ്മഹാദേവപ്രീതങ്ങളായീടുന്നു.
ധർമ്മകർമ്മങ്ങളെക്കൊണ്ടുവിശ്വേശ്വരൻ
തൻമഹാക്ഷേത്രംഗമിപ്പാനിടവരും.
പങ്കജജ്ഞാനാദികളെന്നാരാധനാ-
ങ്ങൾകലയിനിഷ്ഠരാകിയഭക്തന്മാർ.
ശങ്കരാനുഗ്രഹാൽതന്നെയാക്ഷേത്രത്തി-
ലങ്ങുഗമിക്കുന്നുകേൾപ്പിൻമുനികളെ.
മററുള്ളസാധനകോടികളെക്കൊണ്ടും
ചൊവ്വാമസാധിക്കയില്ലെന്നറിയുവിൻ.
ഗുഹ്യരഹസ്യമായൊന്നുചൊല്ലുന്നുഞാൻ
കാമമെന്യേകേട്ടുകൊള്ളുവിനിന്നിയും.
ഗൌരീശപുരാവാസമായുള്ളൊരീ
വാരാണസീമഹാക്ഷേത്രസമാനമായ്.
പാരിടംമൂന്നിലുമില്ലെന്നതല്ലിതിൽ
പാരമധികമാംക്ഷേത്രവുമില്ലല്ലോ.
സത്യമിതുസത്യമെന്നുകതാരതി-
ചോർത്തുകൊണ്ടാലുംമുനികളെസാമ്പ്രതം.
അത്രാത്മധർമ്മസംയുക്തനായ്സന്തതം
ഗാത്രപതനേർച്ചയോട്ടുംവസിക്കേണം.
അല്ലമെന്നാകിലുംനാശകൃത്തായുള്ള
കിൽബിഷംചെയ്തീടരുതൊരുനാളുമേ.

കാശീപുരാധീശപരൻവിശ്വനായക-
നീശനിതിന്റെപരനാൽപ്രസന്നനായ്.
ആശയത്തിങ്കലഭീഷ്ടാൎത്ഥമൊക്കയു-
മാശുനൽകീടുമതിനില്ലസംശയം.
അഷ്ടോത്തരശതമോരോലിംഗങ്ങളെ
പുഷ്പങ്ങളാൽദിനംതോറുമൎച്ചിക്കിലും.
ശിഷ്ടമായീടുമിക്കാശിമാഹാത്മ്യത്ത-
ത്തുഷ്ട്യാനിയമേനനിത്യംപഠിക്കിലും.
സംവത്സരംകൊണ്ടതിദീൎഘായുസ്സായ്
സംവിൽപ്രവരനായൊരാളുംശ്രീമാനായ്.
സൽഗ്ഗുണാന്വിതനാകിയനന്ദനൻ
ശിവപൂജാപരനായുളവാംസുതം * * *
ഘോരസംസാരാബ്ധിതന്നെക്കടക്കുവാൻ
പാരിതിൽമോഹമുണ്ടാകുന്നതെങ്കിലോ.
വാരാണസിയെഗ്ഗമിച്ചുമന്ദാകിനീ
നീരതിൽമജ്ജനംചെയ്തുവിശ്വേശനെ.
പൂരിച്ചഭക്ത്യാനമിക്കണമായതു
പാരമസാധ്യമെന്നോൎത്തുപോകുന്നവർ.
തന്മഹാമാഹാത്മ്യമാകുമിപ്പുസ്തകം
ചൊന്നനിജഗൃഹത്തിങ്കൽവെച്ചാദരാൽ.
അൎച്ചിച്ചുവന്ദിച്ചുനിത്യംപഠിക്കിലോ
നിശ്ചയംതൽഫലസിദ്ധിയുംവന്നീടും.
ഏവംപലവിധംചൊല്ലുന്നതെന്തിനു
കൈവരുംസൎവ്വസൌഖ്യങ്ങളുംനിൎണ്ണയം.
നൈമിശാരണ്യനിവാസികളാകിയ
മാമുനിമാരോടുസൂതനരുളിനാൻ.
വാരാണസിതന്റെമാഹാത്മ്യമാദരാ-
ലീരണ്ടംചെയ്യുന്നതൊട്ടൊന്നിതിപ്പൊഴും.
ഗൌരീശകാരുണ്യലേശമുണ്ടാകയാൽ
നേരോടെനിങ്ങളോടേവമുരചെയ്തേൻ.
പാരംപ്രമോദമുണ്ടെന്നാകിലിന്നിയും
സാരമായുള്ളതുചൊല്ലാംശ്രവിച്ചാലും.
മന്നിതിലോരോപുരാണശാസ്ത്രങ്ങളിൽ
നന്നായുരയ്ക്കുന്നപുണ്യമാംസേതുവിൽ.

സച്ചിദാനന്ദസ്വരൂപനായ് സന്തതം
നിശ്ചലംവാണുകൊള്ളുംഒരേകനായ്.
അങ്ങിനെയുള്ളാത്മമാർഗ്ഗംവെടിഞ്ഞൊട്ടു-
സ്സംഗവുംചെയ്തുഗർവ്വാന്ധരായുള്ളവർ.
ഗംഗാജലത്തിപ്പുണ്യസത്തീർത്ഥങ്ങളിലും
മുങ്ങിക്കളിച്ചാലൊരുഫലമെന്തുള്ളു.
എത്രതന്നെതീർത്ഥമതാരുമാടുകിലും
ചിത്തസംശുദ്ധിവരികയില്ലാർക്കെന്നാൽ
ചിത്തവിശുദ്ധിവരേണമെങ്കിലോ
തത്വാർത്ഥമായുള്ളവസ്തുവറിയേണം.
സോമനുമർക്കനുമഗ്നിയുംവായുവും
ഭൂമിയുമാകാശവുംജലവുംപിന്നെ.
രാവുംപകലുമുദയവുംധർമ്മവു-
മേവമസ്സന്ധ്യകൾരണ്ടുമെന്നാദം.
ഇത്ഥംപതിന്നാലുപേർമനുഷ്യന്റെ
വൃത്തമശേഷമറിയുന്നുസർവ്വദാ.
സത്യമകലെക്കളഞ്ഞസത്യംചൊല്ലി
മർത്ത്യർവിശ്വാസവുംവെടിഞ്ഞാലുടൻ
നിത്യവുംമർത്ത്യവൃത്തമറിഞ്ഞീടുന്നോ-
രത്രമസാക്ഷികളാണിവരോർക്കണം.
മൃത്യുവരുമ്പോളിവരെവഴിപോലെ
വിസ്മരിച്ചന്തകൻതീർച്ചയാക്കീടുവാം.
സത്യമതായിരമശ്വമേധത്തിനോ-
ടൊത്തുതൂക്കീടിനാൻപണ്ടുബ്രഹ്മാവപ്പോൾ.
സത്യമധികമായ്ത്തൂങ്ങിയതുകൊണ്ടു
സത്യംവലുതെന്നുചൊല്ലിനാൻപത്മജൻ.
നാവിന്നുസാമർത്ഥ്യമേററമുണ്ടെങ്കിലോ
സർവ്വഥാവ്യാജമുരെക്കണമെന്നതോ.
ചേതസിസത്യംവെടിയുകിലോരവും
ഭൂതാപരൻശിക്ഷചെയ്യുമെന്നോർക്കണം.
ഇത്തരമോരോജനങ്ങളുടെവൃത്ത
മത്രഞാൻസംക്ഷേപമായൊട്ടുചൊല്ലിനേൻ.
മൃത്യുഞ്ജയസമസ്തേശപരശങ്കര
നിത്യംപാലിച്ചുകൊൾകദയാനിധേ.
വിശ്വനാഥഭക്തവത്സലഗോപതേ

വിശ്വമൂൎത്തെ കൃപാവാരിരാശെ വിഭൊ.
വിശ്വസംഹാരസൃഷ്ടിസ്ഥിതികാരണ
വിശ്വസാക്ഷിൻ പരമെശ്വര ദൈവമെ.
സൎവ്വഭൂതാന്തസ്ഥിതവൃഷഭധ്വജ
പാൎവ്വതീവല്ലഭ ദെവദെവ പ്രഭൊ.
സൎവ്വജ്ഞ സൎവ്വലോകാധാര ശാശ്വത
നിൎവ്വാണ നിഖിലാൎത്ഥദ നിൎമ്മല.
ഗംഗാധര ഗജചൎമ്മാംബരധര
തുംഗഭുജംഗാഭരണ ജഗൽപ്രഭൊ.
അംഗജഗൎവ്വാപഹാന്തക നാശന
പിംഗജടാധര സ്വാമിൻ വിധുധര
സച്ചിദാനന്ദസ്വരൂപ സനാതന
നിശ്ചല നിത്യ നിരഞ്ജന നിൎമ്മമ.
നിശ്ചയിച്ചുമറിവാനരുതാതൊ-
രുച്ചിന്നമൂൎത്തെ ശരണാഗതപ്രിയ.
എന്നുടെ പാദങ്ങൾകൊണ്ടു സദാ തവ
മന്ദിരം ചുറ്റിനടക്കുമാറാകെണം.
ഹസ്തങ്ങൾകൊണ്ടു വില്വാദിപങ്കജം
നിത്യവുമൎച്ചനം ചെയ്യുമാറാകെണം.
നാവുകൊണ്ടെറ്റം തവ തിരുനാമങ്ങൾ
സൎവ്വദാ ജപിക്കായ്വരെണം വിഭൊ.
നാസികകൊണ്ടു നിൻപാദാൎച്ചനം ചെയ്യു
ഭാസുരവില്വദളസൌരഭ്യമെല്ലാറാകെണം.
നെത്രങ്ങൾകൊണ്ടു ശിവലിംഗമെപ്പൊഴു-
മാൎത്തിവിനാശന കാണുമാറാകെണം.
ഉത്തമാംഗെന വില്വാദിപങ്കജം
നിത്യം നമസ്കരിക്കായ്വരെണം മമ.
ഗാത്രത്തിനാലതിമാത്രം ഭവാനുടെ
ഭൃത്യജനപാലനം ചെയ്യുമാറാകെണം.
മാനസമെപ്പൊഴും തല്പദാംഭൊരുഹ
സ്ഥാനത്തുതന്നെ വസിക്കെണമെ വിഭൊ.
ആനന്ദമൂൎത്തെ മമ ബുദ്ധിയും തവ-
ധ്യാനനിരതയായ്വന്നു ഭവിക്കെണം.
ഭക്തപ്രിയ ഭഗവാൻ കരുണാനിധെ
ഭക്തിപ്രദ മുകുന്ദാദിനിഷെവിത.

